Reg No. M. 453. T. 41.        License No 33. Dated 18th June 1926.




# ഭാഷാപോഷിണി

## ചിത്രമാസിക

### വിശേഷാൽ പ്രതി.

"വിദ്യാധനം സർവ്വധനാൽ പ്രധാനം"









മഹാരാജാവു തിരുമനസ്സിലെ 27-ാമത്തു് ആട്ടത്തിരുനാളും,
സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യർ അവർകളുടെ
ഷഷ്ട്യബ്ദപൂർത്തിയും പ്രമാണിച്ചു്.

Price As 2. } THE BHASHA POSHINI ILLUSTRATED MONTHLY. { വില 2 അണ

VOL. 44. } THIRUVALLA—THULAM 1115. { NO 3.

Reg. No. M. 483.      THE BHASHA POSHINI, TIRUVALLA.      Dated 26th June 1926.

THE OLDEST AND THE MOST WIDELY CIRCULATED ILLUSTRATED MONTHLY ON THE WEST COAST.

വരിസംഖ്യ മുൻകൂർ
ആണ്ടിൽ ഒന്നരരൂപാ



## വിഷയവിവരം.


| | | പേജ്. |
|---|---|---|
| ൧. | മാതൃപാദങ്ങളിൽ (കവിത)—വെണ്ണിക്കുളം, ഗോപാലക്കുറുപ്പ്. | ൩ |
| ൨. | കുലശേഖരപ്പെരുമാൾ സ്ഥാനം—ശാസ്ത്രിമഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി. | ൪ |
| ൩. | ചലിതചിന്തകൾ (കവിത)—എൻ. ലളിതാംബിക അന്തർജ്ജനം. | ൫ |
| ൪. | സചിവോത്തമൻ—പി. എം. മാമ്മൻ, മഹിളാമണി പത്രാധിപർ. | ൬ |
| ൫. | രാജരത്നം ജയിച്ചിടട്ടെ! (കവിത)—വൃന്ദാവനം വാസന്തിയമ്മ. | ൭ |
| ൬. | തിരുനാൾ മംഗളാശംസകൾ | ൮ |
| ൭. | ഷഷ്ട്യബ്ദപൂർത്തി മംഗളാശംസകൾ | ൯ |
| ൮. | സുദിനം (ഗദ്യകവിത)—പൊൻകുന്നം വി. ഏ. വർക്കി. | ൧൦ |
| ൯. | മന്ത്രിമഹാരഥൻ (കവിത)—വിദ്വാൻ, ഏ. എൻ. പണിക്കർ. | ,, |
| ൧൦. | ലേഡി ടൈപ്പിസ്റ്റ് (ചെറുകഥ)—പി. സി. കോരുത്. | ൧൧ |
| ൧൧. | പ്രത്യക്ഷദൈവതം (കവിത) എം. കെ. പത്മനാഭൻ ബി. ഏ. | ൧൪ |
| ൧൨. | കേരളീയ ദൃശ്യകലകൾ—വിദ്വാൻ സി. കുഞ്ഞൻ. | ൧൫ |
| ൧൩. | ലോകരണത്തിലെ ഭിക്ഷുകി (ചെറുകഥ)—വിദ്വാൻ ആർ. വാസുദേവൻകർത്താ. | ൧൮ |
| ൧൪. | പറങ്കികൾകണ്ട കൊല്ലം—വിദ്വാൻ വി. ററി. അയ്യ്. | ൨൦ |
| ൧൫. | ചിത്രപൂജ (കവിത)—തിരുവല്ലാ, എൻ. കേശവപിള്ള. | ൨൧ |
| ൧൬. | ചൈത്രഗീതം (കവിത)—മൂത്തൂർ രാഘവൻനായർ. | ൨൩ |
| ൧൭. | ഒന്നാംസാർ (ഹാസ്യലേഖനം)—കുഞ്ഞൻ തൈയ്യൂടവിൽ ബി. ഏ. ബി. എൽ. | ,, |
| ൧൮. | ശരണം ശരണം (കവിത)—വിദ്വാൻ, ആർ. വി. മുളമൂട്. | ൨൫ |
| ൧൯. | ഭാരതത്തിലെ പുരാതനരാജവംശം—പി. കൃഷ്ണയ്യർ എം. ഏ. | ൨൬ |
| ൨൦. | ചിത്രങ്ങൾ. | |
| ൨൧. | പരസ്യങ്ങൾ | |

# ഭാഷാപോഷിണി

## ചിത്രമാസിക.

ഭാഷാഭോഷമശേഷമീഷലകലെപ്പോഷിക്കുവാൻ ശേഷിയും—ഭേഷാകും ധിഷണാവിശേഷവുമെഴും ഭോഷജ്ഞശ്രേഷ്ഠാദൃതാ ·
ഏഷാതോഷദവേഷഭാഷണചണാ സോൽകർഷപോഷം ചിരം—''ഭാഷാപോഷിണി''ശേഷയായി കരുണോന്മേഷാൽ വിളങ്ങീടണം.

പുസ്തകം 44. } 1115 തുലാം. { ലക്കം 3.





## മാതൃപാദങ്ങളിൽ.

(വെണ്ണിക്കുളം, ഗോപാലക്കുറുപ്പ്)

വിജയമംബികേ! വീരസൂനായികേ!
സുജനമാനസരാജമരാളികേ!
സുരഭിലാമലശീതളകേരള—
സുകൃതവാടികാലാസ്യന്മയൂരികേ! ൪

പതിതകാരുണ്യമെന്തിതിലേറെയെൻ
ശ്രിതജനോദാരമന്ദാരവല്ലികേ! ൮

വിജയമംബികേ! വീരസൂനായികേ!
സുജനമാനസരാജമരാളികേ!

വിജയമംബികേ! വീരസൂനായികേ!
സുജനമാനസരാജമരാളികേ!

കവിതസംഗീതമൊന്നിച്ചു സസ്മിതം
"കവടിയാർകുന്നു" കൊട്ടാരമാന്നിതാ, ൧൨

ഇരുപത്തെട്ടാമത്തു തിരുവയസ്സിലേക്കു
തൃക്കാലൂന്നുന്ന പ്രജാഹിതൈഷിയായ
പൊന്നുതമ്പുരാൻ തിരുമനസ്സിലേക്കും,
ഷഷ്ട്യബ്ദപൂർത്തി കൊണ്ടാടുന്ന
ഭരണധുരന്ധരനായ സചിവോത്തമൻ
സർ, സി. പി. രാമസ്വാമി അയ്യർ
അവർകൾക്കും ഈ ശുഭാവസരത്തിൽ
ഭാഷാപോഷിണി ഭാവുകങ്ങളാശംസിക്കുന്നു.

അരിയ ഹൈന്ദവധർമ്മപ്രകാശനം,
ഹരിജനങ്ങൾക്കു കോവിൽപ്രവേശനം
അരുളുവാനമ്മ താങ്ങായി നിൽക്കയാ—
ലഖിലലോകപ്രശസ്തനിന്നാത്മജൻ; ൧൬
മധുരമാതൃത്വമഞ്ജുളജീവിതേ!
മഹിതമാനിതരാജന്യദേവതേ!

ഉരപെറുന്നൊരു പശ്ചിമദിക്കിൽനി—
ന്നുപചയിച്ചുള്ള വിജ്ഞാനമാകവേ, ൧൮
മിളിതകൗതുകം കേരളസംസ്കൃതി—
ത്തളികയിൽത്തന്നെയപ്പിച്ചുതുഷ്ടയായ്
അരുളുമംബികേ! നേരുന്നു മംഗളം
ഭരതസാമ്രാജ്യയോഷാമതല്ലികേ! ൨൦

പരിചരിക്കുന്ന തോഴിമാക്കൊപ്പമി—
പ്പരഭൃതോദാരവാണിയാം റാണിയെ.

വിജയമംബികേ! വീരസൂനായികേ!
സുജനമാനസരാജമരാളികേ! ൨൪

# കുലശേഖരപ്പെരുമാൾസ്ഥാനം

## പെരുമാക്കന്മാരും വേണാട്ടു രാജവംശവും.

(ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി)

ചരിത്രദൃഷ്ടിക്കുപോലും അഗോചരമായ ആദികാലത്തിൽ നാഗന്മാരെന്ന വർഗ്ഗക്കാരാണു കേരളത്തെ അധിവസിച്ചിരുന്നതു്. ഇവർ മരുമക്കത്തായം സ്വീകരിച്ചിരുന്നവരും സാമുദായികങ്ങളായ ആചാരമര്യാദകളെ പാരമ്പര്യമായിപ്പുലർത്തിക്കൊണ്ടു പോന്നിരുന്നവരും ആയിരുന്നു. നാട്ടുവാഴികളായ പ്രഭുക്കന്മാരാണു് ഇവരുടെ ഇടയിൽ ആദികാലത്തു ഓരോ പ്രദേശങ്ങളേയും ഭരിച്ചു വന്നതു്. കാലക്രമത്തിൽ കേരളത്തിന്റെ ഒട്ടുക്കുള്ള ഭരണത്തിനു ശക്തിയുള്ള രാജവംശങ്ങളുംതന്നെ കേരളത്തിൽ ഉണ്ടായി. ഏതാദൃശരാജവംശങ്ങളിൽ പുരാതനത്വംകൊണ്ടും വംശശുദ്ധികൊണ്ടും ആദിചേരവംശത്തിനുതന്നെയാണു പ്രാധാന്യം. ആദിചേരവംശത്തിന്റെ ചരിത്രംതന്നെ അന്ധകാരാവൃതമായിരിക്കുന്ന സ്ഥിതിക്കു് അതിനു മുൻപുള്ള സ്ഥിതി എന്തായിരുന്നു എന്നു് അന്വേഷിക്കാതെ ഇരിക്കയാണുത്തമം. ആദിചേരന്മാർ മഹാബലിവംശജന്മാരെന്നു പറയപ്പെടുന്നു. ഇപ്പോഴത്തെ കുന്നത്തുനാട്ടു താലൂക്കിലുള്ള തൃക്കാക്കര എന്ന പ്രദേശമായിരുന്നു അന്നു കേരളത്തിന്റെ തലസ്ഥാനം. അവിടെതന്നെയായിരുന്നു ചേരരാജാക്കന്മാർ വാസമുറപ്പിച്ചിരുന്നതും. പക്ഷെ കാലാന്തരത്തിൽ ആ വംശത്തിൽ ജനിച്ചു ചേരൻ എന്ന രാജാവു് തലസ്ഥാനം കൊച്ചിരാജ്യത്തുള്ള തിരുവഞ്ചിക്കുളത്തേക്കു മാററിസ്ഥാപിച്ചു. വിദേശികളുടെ കച്ചവടം മൂലം കൊടുങ്ങല്ലൂരിനു് അക്കാലത്തുണ്ടായിരുന്ന പ്രശസ്തിയായിരിക്കാം ചേരരാജാവിനു് അതിനടുത്ത തിരുവഞ്ചിക്കുളത്തേക്കു തലസ്ഥാനം മാററിസ്ഥാപിക്കണമെന്നു തോന്നാനുണ്ടായ കാരണം. ചേരരാജാവിന്റെ കാലത്തു കന്യാകുമാരി മുതൽ ഗോകൎണ്ണംവരെ നീണ്ടു കിടന്നിരുന്ന കേരളം മാത്രമല്ല കുടകു്, നീലഗിരി, മൈസൂരിന്റെ ഏതാനും ഭാഗം, സേലം, കോയമ്പത്തൂർ ഈ ദേശങ്ങൾ ഉൾപ്പെട്ട കൊങ്ങുനാടും അദ്ദേഹത്തിന്റെ ഭരണസീമയിൽ ഉൾപ്പെട്ടിരുന്നു. എന്നാൽ കാലക്രമത്തിൽ കൊങ്ങുനാട്ടിന്റെ ഭരണം തങ്ങൾക്കു തൃപ്തികരമായി തോന്നാഞ്ഞിട്ടോ എന്തോ ചേരരാജാക്കന്മാർ സ്വവംശത്തിന്റെ ഒരു ശാഖയെ ആ നാട്ടിൽ സ്ഥിരമായി താമസിപ്പിക്കുകയും ആ നാട്ടിന്റെഭരണംഅവരെഭരമേല്പിക്കുകയുംചെയ്തു.



സേതു പാൎവ്വതീഭായി അമ്മമഹാറാണി തിരുമനസ്സുകൊണ്ടു്.

ചേരരാജാക്കന്മാരുടെഭരണകാലത്താണു് കന്യാകുമാരിക്കു തെക്കുള്ള ദേശങ്ങൾ സമുദ്രക്ഷോഭത്താലോ മറേറാ നാമാവശേഷമായി തീൎന്നതും ആൎയ്യവംശജനായ പരശുരാമൻ കേരളത്തിൽ പ്രവേശിച്ചതും.

ക്രിസ്തു ജനിക്കുന്നതിനു് ഏകദേശം ൩൦൦ വർഷങ്ങൾക്കു മുമ്പുതന്നെ ആദിചേരവംശത്തിന്റെ ശക്തി ക്ഷയിക്കുകയും കേരളത്തിന്റെ ദക്ഷിണോത്തരഭാഗങ്ങൾ അന്യാധീനപ്പെട്ടു പോകുകയും ചെയ്തു. കേരളം ഭരിക്കുന്നതിനു ശക്തിയുള്ള രാജവംശങ്ങൾ ഇല്ലാതായതോടുകൂടി കൊല്ലം പറവൂർ മുതൽ പെരുമ്പുഴവരെയുള്ള മദ്ധ്യകേരളംസമുദായഭരണത്തിനുവിധേയമായി. സമുദായഭരണത്തിന്റെ ആരംഭകാലത്തു് നാഗന്മാൎക്കു തന്നെയായിരുന്നു പ്രാധാന്യമുണ്ടായിരുന്നതെങ്കിലും കാലക്രമത്തിൽ നയജ്ഞരായ ബ്രാഹ്മണരുടെ ശക്തി വർദ്ധിക്കാൻ തുടങ്ങി. ഒടുവിൽ ഭരണാധികാരത്തെ സംബന്ധിച്ചു നാഗന്മാരും ബ്രാഹ്മണരും തമ്മിലുണ്ടായ വാദം അസ്വസ്ഥതയ്ക്കും ഭരണ വൈകല്യത്തിനും നിദാനമാക്കിത്തീൎത്തു. രാജ്യത്തിനുണ്ടായ ഈ കുഴപ്പംതീൎത്തു സമാധാനം സ്ഥാപിക്കുന്നതിനുവേണ്ടി ഒടുവിൽ ഇരുകൂട്ടരും യോജിച്ചു കൊങ്ങുനാട്ടിൽനിന്നും ചേരവംശജനായ ബാണവൎമ്മൻ എന്ന രാജാവിനെ കൊണ്ടുവന്നു പെരുമാളാക്കി വാഴിച്ചു. കേരളം ഭരിച്ചിട്ടുള്ള പെരുമാക്കന്മാരെല്ലാം ഇദ്ദേഹത്തിന്റെ വംശപരമ്പരയിൽപെട്ടവരും കേരളത്തിൽതന്നെ ജനിച്ചു വളൎന്നിട്ടുള്ളവരുമാണു്.

ആദിചേരരാജാക്കന്മാരുടെ തലസ്ഥാന നഗരമായ തിരുവഞ്ചിക്കുളം തന്നെയായിരുന്നു പെരുമാക്കന്മാരുടെയും തലസ്ഥാനം. വഞ്ചിപട്ടണമെന്നുകൂടി പേരുള്ള ഈ നഗരം പെരുമാൾ വാഴ്ചയോടുകൂടി "മഹോദയ"മായിത്തീൎന്നു. ജനഹിതാനുവൎത്തികളായ പെരുമാക്കന്മാർ സമുദായഭരണകാലത്തെപ്പോലെ പഞ്ചമഹാസഭകളും, രക്ഷാപുരുഷന്മാൎക്കു പകരം തളിയാതിരിമാർ എന്നു സ്ഥാനപ്പേരുള്ള പ്രാദേശിക ഭരണാധികാരുടെ നിയമനവും നടപ്പാക്കി രാജ്യത്തിൽ ഐശ്വൎയ്യം വർദ്ധിപ്പിച്ചു. ബാണവൎമ്മനുശേഷം അനേകം പെരുമാക്കന്മാർ കേരളം ഭരിച്ചിട്ടുണ്ടെങ്കിലും അവരിൽ മിക്കവരുടേയും ചരിത്രം അജ്ഞാതമായിട്ടാണിരിക്കുന്നതു്. പെരുമാൾ വാഴ്ച

എട്ടു നൂററാണ്ടുകളോളം കേരളത്തിൽ നിലനിന്നു എന്നുള്ളതിനു തക്കമില്ല.

പെരുമാൾ വാഴ്ചയുടെ അന്തിമഘട്ടത്തിൽ ജീവിച്ചിരുന്ന ഹരിശ്ചന്ദ്രവമ്മപ്പെരുമാൾ കമ്മപ്രധാനമായ മീമാംസകമതത്തിൽ വിശ്വാസമുള്ള ആളായിരുന്നതുകൊണ്ടു ആ മതത്തിനും സംസ്കൃതഭാഷയ്ക്കുതന്നേയും കേരളത്തിൽ സുദൃഢമായ പ്രചാരം സിദ്ധിച്ചു. ദൃഢവ്രതൻ എന്നുകൂടി പ്രസിദ്ധിയുള്ള ഈ പെരുമാളുടെ കാലത്താണു് സമുദായസ്ഥിതിക്കു കേരളത്തെ സംബന്ധിച്ചിടത്തോളം വലിയ മാററമുണ്ടായതു്, മീമാംസകമതത്തിനു പ്രാബല്യവും ബൌദ്ധമതം ജൈനമതം ഇവയ്ക്കു പ്രായേണ ഹാനിയും ഉണ്ടായി ജാതിഭേദം വേരൂന്നി. ഉറച്ചതു് ഈ പെരുമാളുടെ കാലത്താണു്. ഹരിശ്ചന്ദ്രവമ്മപ്പെരുമാളിനു രണ്ടു പുത്രന്മാരുണ്ടായിരുന്നവരിൽ ജ്യേഷ്ഠനായ കുലശേഖരവമ്മനാണു പിതൃനിര്യാണശേഷം ഭരണാധികാരം സ്വീകരിച്ചതു്.

ധമ്മിഷ്ഠനും വീരപരാക്രമിയുമായിരുന്ന ഈ കുലശേഖരപ്പെരുമാൾ പാണ്ഡ്യചോളദേശങ്ങളെ കൈവശപ്പെടുത്തി ഏകശാസനത്തിലാക്കുകയും വൈഷ്ണവമതത്തെ സംബന്ധിച്ചു് അനവധി ഉത്തമഗ്രന്ഥങ്ങൾ തമിഴിലും സംസ്കൃതത്തിലും നിമ്മിക്കുകയും ചെയ്തു. അന്ത്യകാലത്തിൽ വിഷയവിരക്തനായി തീത്ഥാടനം ചെയ്തു. ഇദ്ദേഹത്തിൻെറ മൂത്തപുത്രനാണു് ചേരമാൻപെരുമാളെന്നു പ്രസിദ്ധനായ ഭാസ്കരരവിവമ്മപ്പെരുമാൾ. കേരളത്തിലെ ആദിമചക്രവത്തിയായ മഹാബലിയുടെ ഓമ്മയെ നിലനിറുത്തുന്നതിനായി കേരളം ഒട്ടുക്കു് ആഘോഷിച്ചുവരുന്ന ഓണം ഈ പെരുമാളാണു് ഏപ്പെടുത്തിയതു്. പന്ത്രണ്ടു വർഷംകൂടുമ്പോൾ തിരുനാവായ മണപ്പുറത്തു വച്ചു കൂടാറുണ്ടായിരുന്ന മാമാങ്കമഹാസഭയും ഈ പെരുമാളാൽ സമാരബ്ധമായിട്ടുള്ളതാണു്.

ഒരു ശിവഭക്തൻകൂടി ആയിരുന്ന ഈ ചേരമാൻപെരുമാൾ, രാജ്യം സാമന്തരാജാക്കന്മാക്കും ബന്ധുക്കൾക്കുമായി വീതിച്ചുകൊടുത്തു. മീമാംസകമതത്തിൻെറ പ്രാബല്യത്തോടുകൂടി പാണ്ഡ്യചോളരാജ്യങ്ങളുമായിട്ടുള്ള ബന്ധത്തിനു് ആചാരഭിന്നതമൂലം ശൈഥില്യം വന്നതാണു് ഇതിനുള്ള കാരണം. പരമ്പരയാ മക്കൾക്കു രാജ്യാവകാശം ദാനം ചെയ്യുന്ന പതിവു മാററി മരുമക്കൾക്കു കൊടുക്കുമ്പോൾ ഉണ്ടാകാവുന്ന രാജ്യവിപ്ലവങ്ങളെ ഇല്ലാതാക്കുന്നതിനു ഇടപ്രഭുക്കന്മാരാൽ ഭരിക്കപ്പെട്ടുപോരുന്ന ദേശങ്ങളെ അവക്കായി ദാനം ചെയ്യുന്നതു് ഉത്തമമായ മാർഗ്ഗമാണല്ലൊ. എ.ഡി. ൯-ാം ശതകത്തിൻെറ അന്ത്യഘട്ടത്തിൽ ൧൦൦-ാമത്തെ വയസ്സിൽ ഈ പെരുമാൾ പരലോകപ്രാപ്തനായി. സുപ്രസിദ്ധനായ ഈ ചേരമാൻപെരുമാളിൻെറ സഹോദരനായ മാത്താണ്ഡവമ്മൻ അക്കാലത്തെ വേണാട്ടുരാജകുടുംബത്തിൻെറ ഒരു ശാഖയായ കീഴ്പേരൂർ രാജകുടുംബത്തിൽനിന്നു് ഒരു രാജകന്യകയെയാണു വിവാഹം ചെയ്തിരുന്നതു്. ആ വഴിക്കു് അദ്ദേഹത്തിൻെറ സന്തതികൾക്കു കൃപകം എന്ന ദേശവും പെരുമാളുടെ കീഴിലുള്ള സാമന്തരാജസ്ഥാനവും കിട്ടി. കീഴ്പേരൂർ എന്നു പറയുന്നതു് ഇന്നത്തെ ആററിങ്ങൽ ശാഖയുടെ മൂലകുടുംബമാണു്. തന്മൂലം വേണാട്ടുരാജാക്കന്മാക്കു് അന്നുതുടങ്ങി കുലശേഖരപ്പെരുമാൾ എന്ന സ്ഥാനവും കിട്ടി. കൃപകമാണു പിന്നീടു കൊല്ലം രാജ്യമായി തീന്നതു്. കൃപകവും കീഴ്പേരൂരും ഒരേ മൂലകുടുംബത്തിൻെറ രണ്ടു പിരിവുകളാണെങ്കിലും പുരാതന കാലം മുതൽക്കുതന്നെ കൃപകശാഖ പുരുഷന്മാരാലും കീഴ്പേരൂർ ശാഖ സ്ത്രീകളാലും മൂപ്പുമുറയനുസരിച്ചു ഭരിക്കപ്പെട്ടുപോന്നു. ആദി ചേരന്മാരും പെരുമാക്കന്മാരും വേണാട്ടുരാജാക്കന്മാരും തമ്മിലുള്ള ബന്ധം ഇത്രമാത്രമാണു്.

—→⁜←—

# ചലിതചിന്തകൾ.

(എൻ. ലളിതാംബിക അന്തർജ്ജനം)

I

കത്തിജ്ജ്വലിച്ചങ്ങിനെലോകമെല്ലാ
മത്യുൽക്കടോൽക്കണ്ഠയിലിട്ടുനീററി
ഒടുക്കമൊപശ്ചിമദിക്കിൽവീണാ-
"ത്തീക്കട്ട"പൊട്ടിച്ചിതറിക്കഴിഞ്ഞു. ൧

അതിൻപൊരിക്കൂട്ടമുയന്നുപൊങ്ങി
പ്പടന്നുവിശ്വാന്തരവുംഗ്രസിച്ചു.
തൊട്ടുന്നതെല്ലാമെരിചാമ്പലാക്കി
തുടന്നുസംഹാരകദാഹകൃത്യം. ൨

അസ്താംബരത്തട്ടിലടുത്തുപെട്ടെ-
ന്നാരക്തമേഘങ്ങളിടഞ്ഞുമുട്ടി
ആമിന്നൽ-ആവിപ്ലവം- എന്തിനയ്യോ
കൺപൊത്തിമാറീടുകലോകമേ നീ. ൩

മുഴങ്ങിടുന്നൂളപതാന്തരാളം
ഞടുങ്ങിടുംമാറിടിഘോരഘോരം
ഇരമ്പിവെന്നുന്നിതുപശ്ചിമാന്തർ-
സമുദ്രവുംക്ഷോഭമിയന്നുമേന്മേൽ. ൪

തുടച്ചയായ്പശ്ചിമചക്രവാള
സ്ഥലത്തിലിക്കേട്ടിടുമട്ടഹാസം
കിഴക്കു,പൂവ്വാചലകന്ദരത്തിൽ
തടഞ്ഞിതാമാറെറാലികൊണ്ടിടുന്നു. ൫

പ്രചണ്ഡവാതപ്രഹരംനിമിത്തം
മരങ്ങളൊട്ടുക്കുമറിഞ്ഞുവീണു
ഉയന്നശൃംഗങ്ങളിടിഞ്ഞുതാഴെ-
ത്തടങ്ങളെല്ലാംമരുഭൂമിയായി. ൬

ഇതെന്തുസന്ധ്യാസമയംജഗത്തി
ന്നിതെന്തുദൈവദശാവിപാകം
തമസ്സിലേക്കോതിരിയുന്നിതോത്താൽ
ലോകം വിധിപ്രേരിതമീയൊഴുക്കിൽ. ൭

തന്നന്ത്യരാഗംധരണിക്കുനൽകി
സന്നദ്ധനായോരുദിനേശദേവൻ



ശ്രീ കാത്തികതിരുനാൾ ലക്ഷ്മീഭായി
ഒന്നാംമുറത്തമ്പുരാട്ടി തിരുമനസ്സുകൊണ്ടു്.

# സചിവോത്തമൻ.

## തിരുവിതാംകൂറിനു മറക്കുവാൻ കഴിയാത്ത ദിവാൻജി.

(പി. എം. മാമ്മൻ, പത്രാധിപർ, മഹിളാമണി)

കഴിഞ്ഞ നാലുവർഷങ്ങളോളമായി, തിരുവിതാംകൂർദിവാൻപദം അലങ്കരിക്കുന്ന സചിവോത്തമൻ, സർ, സി. പി. രാമസ്വാമി അയ്യർ അവർകൾ ശക്തിയും സാമർത്ഥ്യവും തികഞ്ഞ ഒരു ഭരണാധികാരിയാണെന്നു് അദ്ദേഹത്തിൻെറ ഉദ്യോഗജീവിതസ്മരണ ഉച്ചൈസ്തരം, തിരുവിതാംകൂർ ജനതതിയോടു വിളിച്ചു പറയുക തന്നെ ചെയ്യുന്നു. ബ്രിട്ടീഷു ഇൻഡ്യൻ സംസ്ഥാനങ്ങളിൽ അദ്ദേഹത്തിൻെറ പൊതുസേവനാചരണങ്ങളും സംഭവബഹുലങ്ങളുമായ ഉദ്യോഗജീവിതം ഏവൎക്കും സുവിദിതമായിട്ടുള്ളതാണല്ലൊ. സത്യം, നീതി എന്നീ അടിത്തറകളിൽ കെട്ടിയുയർത്തിയിട്ടുള്ള ബ്രിട്ടീഷ് ഗവമ്മെൻറിൻെറ സ്നേഹവിശ്വാസങ്ങളെ കരഗതമാക്കിയിട്ടുള്ളവരിൽ സർ, സി. പി. രാമസ്വാമി അയ്യൎക്കു ഗണ്യമായ ഒരു സ്ഥാനമുണ്ടു്.



മിസ്റ്റർ പി. എം. മാമ്മൻ.

തിരുവിതാംകൂറിലെ ഇദ്ദേഹത്തിൻെറ ഉദ്യോഗകാലത്തിനിടയ്ക്കു എത്രയും ഗൗരവതരങ്ങളും പ്രയോജനപ്രദങ്ങളുമായ സംരംഭങ്ങളെ ഇദ്ദേഹം അഭിമുഖീകരിച്ചിട്ടുണ്ടെന്നുള്ളതു് സ്മരണീയമാണു്. അവകളിൽ പലതും ഈ വഞ്ചിനാടിൻെറ ചരിത്രത്തിൽ നിത്യസ്മരണക്കു് അൎഹമായിട്ടുള്ളതത്രെ.

"പള്ളിവാസൽ വൈദ്യുതപദ്ധതി"

പള്ളിവാസൽ വൈദ്യുതപദ്ധതി ആരംഭിച്ചതു് ദിവാൻ മിസ്റ്റർ എം. ഇ. വാട്സിൻെറ ഭരണകാലത്താണല്ലൊ. അദ്ദേഹം ഉൾപ്പെടെ മൂന്നു ദിവാൻജിമാരുടെ ഭരണകാലം കഴിഞ്ഞതാണു് സർ, സി. പി. ഭരണം ആരംഭിച്ചതു്. ആ മൂന്നു ദിവാൻജിമാൎക്കും ആ പദ്ധതിയുടെ പൎയ്യവസാനം ദൎശിച്ചു സംതൃപ്തരാവാൻ സാധിച്ചില്ല. പലവിധ ബാലാരിഷ്ടതകൾക്കും വിധേയമായ ആ വിസ്തൃതപദ്ധതി, പ്രയോജനപ്രദമാക്കുന്നതിൽ

എന്നോയ്ക്കുമോവേർപിരിയുന്നതെന്നു
സന്നാശിയായിട്ടുഴലുന്നു ധാത്രി. ൮

അതോവിഭാതത്തിലുദിച്ചുപൂൎവ്വ
ദിശാന്തരത്തിങ്കൽ വിളങ്ങുവാനായ്
പാശ്ചാത്യസൂൎയ്യൻചരമാബ്ധിതന്നിൽ
മുങ്ങിക്കുളിച്ചീടുകയെന്നുമാമോ? ൯

ഇടയ്ക്കുനിൽക്കുന്നകൊടുംതമസ്സോ-
ത്തടഞ്ഞുപോവുന്നിതുകൺകൾവീണ്ടും
ഭയത്തിനുണ്ടാംമരവിപ്പുചിത്ത
ക്ഷതിയ്ക്കുതെല്ലൊന്നുതണുപ്പുനൽകാൻ. ൧൦

മൃതിയ്ക്കുമാജീവിതസംശയസ്ഥ
സ്ഥിതിക്കുമുള്ളാനിമിഷങ്ങൾപോലെ
അനിശ്ചിതത്വംനിറയുന്നതാണീ-
അസഹ്യമായുള്ളതുമന്നിടത്തിൽ. ൧൧

വരട്ടെയാരാത്രിവരുന്നുവെങ്കിൽ
മുറയ്ക്കുതൊക്കെപ്പരിശീലമാക്കാം.
ആശങ്കയേപ്പോററിവളത്തിവാഴ്‌വ-
തശക്യമേമാനുഷനേറെനാളിൽ. ൧൨

II

വിധിയോടുപടവെട്ടിയെന്നു മൎത്ത്യൻ
വെറുതെയിതേവിധമെത്രനാൾമദിച്ചു
ട്ടെവിലതിനുകീഴ്‌വണങ്ങി വീണ-
ങ്ങടിപണിയാത്തൊരു ശക്തരാരുമില്ല. ൧

ഒരുവലിയമനുഷ്യവേട്ടതീൎന്നി-
ട്ടിരുപതുവത്സരമേ കഴിഞ്ഞതുള്ളൂ.
അതിനുടയഭയങ്കരത്വമെല്ലാം
മറവിയിലെത്തിയുമില്ലതെല്ലുമാൎക്കും. ൨

കൊലയുടെ കലിപൂണ്ട താരുമാറായ്
കുരുതികഴിച്ചു ബലിക്കളത്തിലന്നു്
നിഖിലജനസമൂഹമൊത്തു ശാശ്വൽ
ശമമരമൊന്നു കഴിച്ചുവച്ചുവല്ലോ. ൩

പലവലിയമനോരഥങ്ങൾ തിങ്ങി-
പ്പടരെവിളങ്ങിയ സർവ്വരാജ്യസഖ്യം
ഒരു ചെറിയ നഖക്ഷതത്തിനാലേ
ചുവടറുമെന്നതുമാരറിഞ്ഞിരുന്നു! ൪

അതിനുടെകടിഞ്ഞാൺ പിടിച്ചിരുന്നോ-
രനുപമ ധീമതിയാം, 'ഫിലിപ്പുറാവൻ'
അവികലതരമാം കിനാവിലന്നേ
പ്രവചനമായിതുകണ്ടതാണുപോലും. ൫

അരുളിമുഴവനന്നു വെൽസു, കാൎയ്യം
ശരി-യതുനമ്മളവിശ്വസിച്ചുപോയി
നരനിതുവിധമുന്നമിച്ചൊടുക്കം
നരകപഥം തിരിയുന്നതാർനിനച്ചു? ൬

യുഗവിരചിതയുദ്ധമെന്നു പൌരാ-
ണികമുനിമാരുമുരച്ചുകേൾപ്പതുണ്ടു്.
അരിയുമരിയെമാത്രമല്ല, മൎത്ത്യാ
നായുമൊരുമതിരി മൂന്നു പങ്കമന്നു്. ൭

കലിയുടെ കരവാളമാണുപൊങ്ങി
ക്കലിതരസത്തിലിതാചുഴന്നുകാൺമൂ.
ചലനമതിനുന്തുറുകോടിയാളാ-
ണൊരുതവണയ്ക്കുതിരുന്നുവേണ്ടതെന്നു്. ൮

ഇവിടെയൊടുവിലദ്ദശാവതാര
പ്രഥിതമഹാത്ഭുത'ഖൾഗി'ശക്തിതന്നെ
സ്വയമവതരണംനടത്തിയേക്കാം
സ്ഥിരതരധാൎമ്മികകൎമ്മശക്തിയോടെ. ൯

കപടതയുടെ കൂട്ടുവിട്ടുസത്യ-
പ്രഭതിരികെത്തെളിയുന്നതേതു നാളോ
നവയുഗമതുകാത്തുകാത്തിരിപ്പാ-
ണവനിയഹർന്നിശമാശയോടുകൂടി. ൧൦

മതി, മതി, മതിയാക്കുകെൻെറ ചിന്തേ!
മതികലുഷീകൃതമാക്കിടേണ്ടതെല്ലും
ക്ഷതിയുലകിതണയ്ക്കയില്ല, സൃഷ്ടി-
സ്ഥിതിലയകാരണനായ ദൈവമില്ലേ. ൧൧



സർ, സി. പി. രാമസ്വാമി അയ്യർ അക്ഷീണയത്നം ചെയ്തിട്ടുണ്ടെന്നുള്ളതു് വിസ്തരിക്കാൻ നിവൃത്തിയില്ലാ. വ്യാവസായികമായും കാർഷികമായും മററും ഈ പദ്ധതി നമ്മുടെ രാജ്യത്തിനു ഒരു അനുഗ്രഹമായിരിക്കുമെന്നുള്ളതിൽ തെല്ലും സംശയത്തിനു അവകാശമില്ല.

"ട്രങ്കു ടെലിഫോൺ പദ്ധതി"

ഇൻഡ്യാമഹാരാജ്യത്തിന്റെ "പറുദീസാ" എന്നുള്ള അഭിമാനത്തെ അർഹിക്കുന്ന കേരളക്കരയുടെ "നെററിപ്പൊട്ടാ"യ നമ്മുടെ വേണാട്ടു് പല പരിഷ്കൃത സാഹചര്യങ്ങളുടേയും അഭാവത്തെ ചില കാലങ്ങളിൽ അനുഭവിച്ചിരുന്നതായി സമ്മതിക്കണം. ഉടനെ ഉൽഘാടനം ചെയ്യപ്പെടുന്ന ട്രങ്ക് ടെലിഫോൺപദ്ധതി, തിരുവിതാംകൂറിനെ ലോകവുമായി ബന്ധിക്കുന്നു. വാണിജ്യപരമായും മററും ഈ പദ്ധതി മൂലം ശ്രീവാഴുംകോടിനു ലഭിക്കാവുന്ന നേട്ടങ്ങൾ അപരിമേയങ്ങളായിരിക്കും. ഈ പദ്ധതിമൂലമുണ്ടാകാവുന്ന എല്ലാ നന്മകൾക്കും നാം സചിവോത്തമനോടു കടപ്പെട്ടിരിക്കും.

"ട്രാൻസ്പോർട്ടുസർവീസ്"

ഒരു രാജ്യത്തിന്റെ ക്ഷേമവർദ്ധനവിനു് ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ് ഗതാഗതസൗകര്യം. രാജ്യം എത്രമാത്രം ഫലഭൂയിഷ്ഠമായിരുന്നാലും, ഗതാഗതത്തിനും, ഉല്പന്നങ്ങൾ വേണ്ട സ്ഥലങ്ങളിൽ യഥാകാലം എത്തിച്ചുകൊടുപ്പാനും മററുമുള്ള കഴിവില്ലായ്മയും ആ രാജ്യത്തിന്റെ അധഃസ്ഥിതിയേയാണ് വെളിപ്പെടുത്തുന്നതു്. രാജ്യത്തിന്റെ ശാശ്വതതാല്പര്യങ്ങളെ ആ ദുരവസ്ഥ ക്രമേണ ഹനിക്കുകയും ചെയ്യും. ഈ വാസ്തവം മനസ്സിലാക്കിയാണ് ഗവൺമെൻറു ട്രാൻസ്പോർട്ടുസർവീസേറെറടുത്തതു്. ട്രാൻസ്പോർട്ടു തിരുവിതാംകൂറിന്റെ ഒരററം മുതൽ മറേറ അററംവരെ നടപ്പാക്കുന്നതിനു ഗവൺമെൻറു തീരുമാനിച്ചു കഴിഞ്ഞിട്ടുണ്ടു്. നമ്മുടെ രാജ്യത്തിനു ബഹുലങ്ങളായ പ്രയോജനങ്ങൾ ലഭിക്കുന്നതിനു ഈ ഡിപ്പാർട്ടുമെൻറു സഹായിക്കുക തന്നെ ചെയ്യും. കൊല്ലം—നാഗർകോവിൽ ട്രാൻസ്പോർട്ടു ലൈൻകൊണ്ടുതന്നെ നമ്മുടെ ഗവമ്മെൻറിനു ഗണ്യമായ ആദായം കിട്ടിവരുന്നു. ഈ വിഷയത്തിലും ദിവാൻ, സർ, സി. പി. അഭിനന്ദനത്തെ അർഹിക്കുന്നു.

തിരുവിതാംകൂർ സർവകലാശാല

കേരളത്തെ അടക്കി ഒരു യൂണിവേഴ്സിററി ഉണ്ടാക്കിയാൽ കൊള്ളാമെന്നു പല കാലങ്ങളിൽ പലർ അഭിപ്രായപ്പെട്ടിരുന്നു. പക്ഷേ, ഒരു യൂണിവേഴ്സിററി സ്ഥാപിക്കുകയെന്നുള്ള വിഷയത്തിൽ ഉണ്ടായ അധൈര്യം അക്കാലങ്ങളിൽ ഇതിന്റെ ഉത്സാഹികളെ നിരാശപ്പെടുത്തുകയാണ് ചെയ്തിട്ടുള്ളതു്. തിരുവിതാംകൂറിനനുസരിച്ചു് ഒരു യൂണിവേഴ്സിററി ഉണ്ടാക്കുകയെന്നുള്ളതു് ഒരുകാലത്തു സ്വപ്നേപി കരുതുവാൻ നിവൃത്തിയില്ലാതിരുന്ന ഒരു വിഷമപ്രശ്നമായിരുന്നു. സർ, സി. പിയുടെ ധൈര്യത്തിന്റെ ഒരു ദൃഷ്ടാന്തമാണ് നമ്മുടെ യൂണിവേഴ്സിററി സ്ഥാപനം. ചിന്തകന്മാരുടെ ഹൃദയങ്ങളിൽ തട്ടിമുട്ടി നിന്നിരുന്ന ഭയശങ്കകൾ, സചിവോത്തമന്റെ മുൻപിൽ ഭസ്മീകൃതമാകുകതന്നെ ചെയ്തു. തടസ്സങ്ങൾ തട്ടിമാററുന്നതിനു് ഇപ്പോഴും ഒരു യുവാവിന്റെ ധീരഹൃദയമാണ് അദ്ദേഹത്തിനുള്ളതു്.



ശ്രീ. മാർത്താണ്ഡവർമ്മ ഇളയ രാജാവു് തിരുമനസ്സുകൊണ്ടു്.

കടനിവാരണം

ഋണബാദ്ധ്യതകളിൽപെട്ടു നട്ടം തിരിയുന്ന തിരുവിതാംകൂറിലെ കർഷകലക്ഷങ്ങളുടെ അഭിവൃദ്ധിയെ ലക്ഷ്യമാക്കി കടനിവാരണക്കമ്മററി സ്ഥാപിച്ചും മററുംവേണ്ട നിവാരണമാർഗ്ഗം ഉണ്ടാക്കുന്നതിൽ അദ്ദേഹം അത്യുത്സാഹം പ്രദർശിപ്പിക്കുന്നു. ഈ രാജ്യത്തെ അനേകായിരം ജനങ്ങൾക്കു ആശ്വാസപ്രദമായ ഒരു തീരുമാനം ഇതു സംബന്ധിച്ചു് അദ്ദേഹം ഉണ്ടാക്കുന്നതാണെന്നു നമുക്കു വിശ്വസിക്കാം.

ക്ഷേത്രപ്രവേശനം

അയിത്തപിശാചിനെ ആട്ടി ഓടിച്ച ക്ഷേത്രപ്രവേശനവിളംബരത്തിനും ഈ ലേഖനത്തിൽ പ്രസ്താവിച്ചിട്ടുള്ള എല്ലാ ക്ഷേമകരങ്ങളായ നടപടികൾക്കും നമ്മുടെ പൊന്നുതമ്പുരാൻ തിരുമേനിയുടെ കൃപയും പ്രജാവാത്സല്യവുമാണ് കാരണമായിട്ടുള്ളതു്. എന്നാൽ സർ, സി. പി. യെപ്പോലുള്ള ഒരു രാജ്യതന്ത്രജ്ഞന്റെ ആലോചനയും, പ്രോത്സാഹനവും, അതിനു വളരെ ഉത്തേജനം നൽകിയിട്ടുണ്ടു്. ഇൻഡ്യാസാമ്രാജ്യത്തെ ആകമാനം കോൾമയിർ കൊള്ളിക്കുകയും, പാശ്ചാത്യരെ അത്ഭുതപരതന്ത്രരാക്കുകയും ചെയ്തിട്ടുള്ള ക്ഷേത്രപ്രവേശനവിളംബരസംബന്ധമായി അദ്ദേഹം ചെയ്ത ഉപദേശത്തിനു പിന്നോക്കസമുദായം എന്നും അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നു.

യുദ്ധകാലനടപടികൾ

ഈ യുദ്ധകാലത്തു തിരുവിതാംകൂറിനെ ഗ്രസിക്കാൻ തുടങ്ങിയ ഭയങ്കരമായ ജീവിതസാധനദുർഭിക്ഷതയിൽ നിന്നു്, അടിയന്തിരനിയമനിർമ്മാണം കൊണ്ടും കഠിനമായ മററു നടപടികൾ കൊണ്ടും, അദ്ദേഹം തിരുവിതാംകൂർ ജനതതിയെ സഹായിച്ചിട്ടുണ്ടു്.

ഇങ്ങനെ നോക്കിയാൽ സർ, സി. പി. രാമസ്വാമി അയ്യർഅവർകളെ തിരുവിതാംകൂറിനു ഒരു പ്രകാരത്തിലും മറക്കാൻ സാധിക്കയില്ലെന്നുകാണാം.

---

## രാജരത്നം ജയിച്ചീടട്ടെ!

[വഞ്ചിപ്പാട്ടു്]

(വൃന്ദാവനം വാസന്തി അമ്മ)

I

ചിത്രതരധർമ്മസാരം ധാത്രിയിതിൽപ്പരത്തുന്ന
ചിത്രതാരരാജരത്നം ജയിച്ചീടട്ടെ!
വഞ്ചിമഹാരാജവംശവൈഡൂര്യമിത്തിരുമേനി
സഞ്ചിതശ്രീസാന്ദ്രസൗഖ്യം ജയിച്ചീടട്ടെ!
തൻപ്രജകൾക്കൊരുപോലെ സംപ്രമോദമരുളുന്ന
തമ്പുരാനിത്തിരുമേനി ജയിച്ചീടട്ടെ!
ധർമ്മരാജ്യമണിദീപം ധന്യലോകപ്പൊൻകലാപം
ശർമ്മപൂരകലിതാഭം ജയിച്ചീടട്ടെ!
ക്ഷേത്രപ്രവേശനമാകും സത്യധർമ്മം നടത്തിയ
ക്ഷാത്രതേജോരാശി നീണാൾ ജയിച്ചീടട്ടെ!
വഞ്ചിരാജ്യസർവകലാശാലയെന്ന കല്പവല്ലി
വാഞ്ഛപോൽ വളർത്തും വന്ദ്യൻ ജയിച്ചീടട്ടെ!
അഞ്ചാതിപ്പോളിരുപത്തിയെട്ടാം തിരുനാളാന്നീ
വഞ്ചിധാത്രിമണവാളൻ ജയിച്ചീടട്ടെ! (ട്ടം

II

തൻപ്രജാസഞ്ചയസൗഭാഗ്യസമ്പത്താം
തമ്പുരാനിത്തിരുമേനിക്കു മംഗളം!
ചിത്തിരനക്ഷത്രകാന്തിയെഴും സമ-
ചിത്തനാമിത്തിരുമേനിക്കു മംഗളം!
നാട്ടിൽപ്പരിഷ്കാരസാരപ്രസരങ്ങൾ
നാട്ടിടുമിത്തിരുമേനിക്കു മംഗളം!
വഞ്ചിക്കു മംഗലദീപം കൊളുത്തിടും
പൊൻചിത്തിരത്തിരുമേനിക്കു മംഗളം!

## ശ്രീ ചിത്തിര തിരുനാൾ മഹാരാജാവു തിരുമനസ്സിലെ

# 27-ാമാണ്ടത്തിരുനാൾ മംഗളാശംസകൾ.

(തിരുനാൾ മഹോത്സവം ൧൧൧൪ തുലാം ൨൭—ാം വ്യാഴാഴ്ച)

മോദം വായ്ക്കുന്നവേണാട്ടിനമൃഴവനി, താ-
ചിത്തിരത്തമ്പുരാൻ തൻ
പാദാംഭോജം പതിഞ്ഞു പരമിരുപതി-
നോടൊക്കമെട്ടാം വയസ്സിൽ;
ഭൂതിക്കായിച്ചിരം വാണരുൾക പരിണത
പ്രജ്ഞനീയൗവനസ്ഥൻ,
നീതിക്കുന്നുള്ള തേജസ്വിനിയിളയമഹാ-
റാണിതന്നാദ്യപുത്രൻ.

വള്ളത്തോൾ.

കാരുണ്യം നയനങ്ങളാൽ, രസനയാൽ
മാധുര്യമാത്മാവിനാൽ
വൈരാഗ്യം വരവൃത്തിവൃദ്ധിയതിനാൽ
ചേതസ്സു പൂതത്വവും
വ്യാഖ്യാനിച്ചു വളന്നയന്നിരുപതോ-
ടെട്ടുംവയസ്സേറുമീ
വിഖ്യാതൻ നൃപചിത്രജൻ മമ പിരാൻ
വേദാന്തവീര്യൻ വിഭു.

റാവുസാഹിബ് ഒ. എം. ചെറിയാൻ.

ജന്മർക്ഷം ജാതമായീ ജഗതിതിനദ്ഭുതാം
ഭാവുകം നൽകുവാനായ്
ധർമ്മജ്ഞൻ ഭൂമിപാലൻ വയസി "സുഖ"
പദം പ്രാപ, ചിത്തേ തദൈവാ-
ഹന്മദ്ധ്യേ ശ്രീശപാദം, ശ്രിതജനതതിയിൽ
പ്രേമവും, ഭൂതിയും സൽ-
കർമ്മത്തിൽ നിഷ്ഠയും ചേർത്തവിരതമവതാ-
ദുർവ്വിതാം നൈരധരാം സുഃ.

ആർ. ഈശ്വരപിള്ള ബി. ഏ.

ശ്രീവാഴുംകോടിനുള്ളോരനുപമസുകൃത-
ത്തിന്റെ പൂർണ്ണൈകധാമം
ശ്രീവാഴുംനൃത്തരംഗം, ശ്രിതജനസകലാ-
ഭീഷ്ടസന്താനവൃക്ഷം
ചേണാളുംഭാരതത്തിൻതൊട്ടുകുറി, ചരണം-
ക്രൂപ്പുമീനാട്ടുകാക്കോ
കാണാകുന്നോരുദൈവം കലിതരുചിജയി-
ക്കട്ടെ ചിത്രാവനീശൻ.

എൻ. ലളിതാംബിക അന്തർജ്ജനം.



ലാവണ്യാലയമെന്നലോകമഖിലം
വാഴ്ത്തുന്ന വേണാട്ടിനെ-
ബ്ഭാവൽകപ്രഥ, വെണ്ണിലാവിലനിശം
മുക്കുന്ന ചിത്രർക്ഷമേ!
ദേവൻശ്രീകുലശേഖരൻ കുശലിയാ-
യെന്നും വിളങ്ങീടുവാൻ
കാർവർണ്ണന്റെ കലാവിലാസമിയലും
കണ്ണേ, കനിഞ്ഞീടണം!

—വെണ്ണിക്കുളം ഗോപാലക്കുറുപ്പ്.

വേലയ്ക്കൊഞ്ഞു കവിഞ്ഞിട്ടും കളകളാ
മോദപ്രവാഹത്തിലി-
ക്കാലത്താരെയുമാശയാനന്ദൃതമാ-
റാടിച്ചു മാൽമാച്ചിട്ടും
സ്ഥൂലപ്രൌഢഗുണപ്രഫുല്ല കുസുമം
ചാർത്തുന്ന ചിത്രാവനീ-
പാലക്ഷ്മാതലദേവദാരു സുചിരം
വാച്ചുല്ലസിച്ചീടണം.

വിദ്വാൻ എം. കെ. കൊച്ചുകുഞ്ഞു വൈദ്യൻ.

മാർത്താണ്ഡാന്വയമാന്യരാജതിലക-
ന്മാർക്കും ലഭിക്കാത്ത സൽ-
ക്കീർത്തിവ്യാപ്തിയൊടാർ കൊടുത്തു സകലം
ക്ഷേത്രപ്രവേശം ശിവം,
അക്കാരുണ്യപയോധി; ബുദ്ധനുസമൻ
സാക്ഷാലശോകൻ, ചിരം
ഭർത്താവാകുകധർമ്മരാജ്യ, മതിനാൽ
ധർമ്മം ജയിച്ചീടുവാൻ

പറവൂർ കെ. ഗോപാലപിള്ള.

ചാലേ, കാലത്തിനൊക്കുംപടി, പടിപടി-
യായ്ചെയ്ത സൽക്കർമ്മജാല-
ത്താലേ, സ്വർഗ്ഗീയ സൗഖ്യം ദിനമനു-
വളരും ഭാരതോദ്യാനമേ! നീ
കാലേ, കാലേ, വസന്തോത്സവകളനിനദം-
കേട്ടു നിത്യം ജയിപ്പാൻ
മേലേ, മേലേ, തൊഴുന്നേൻ, കനിയണ-
മതിനായ് ചിത്രഭൂപാലരത്നം!

വിദ്വാൻ ഏ. എൻ. പണിക്കർ.

തോഷം നാട്ടിനുമേൽക്കുമേലരുളുവാൻ
പ്രാദുർഭവിക്കും മഹാ-
ഘോഷം, പൊൻ തിരുവോണവും പണി-
യുമിച്ചേണാന്ന ചിത്രോത്സവം;
ഭാഷയ്ക്കും ഭരണീയമാം തിരുവിതാം-
കൂറിന്നുമാലംബമായ്
ദോഷസ്പർശമെഴാത്തൊരെൻ തിരുവടി-
യ്ക്കായുസ്സു വർദ്ധിക്കണം.

—ഭാഷാപോഷിണി.

ശ്രീമദ്വഞ്ചിക്ഷിതീശപ്രഥിതവരമഹാ-
ഭാഗസൗവർണ്ണകീർത്തി-
സ്തോമത്താൽമണ്ഡലങ്ങൾനിഖിലവുമൊ-
രുപോൽ നിർഭരം നിർമ്മലാഭം
ക്ഷേമംസംപുഷ്ടമാ,യിദ്ധരയൊരുപുതുതാം-
നാകമായിച്ചമഞ്ഞു
രാമം ശ്രീരാമരാജ്യം രമയുടെ നടന
പ്പന്തലാകട്ടെ മേലും.

പി. സി. കോരുള്ള്.

## സചിവോത്തമൻ സർ. സി. പി. രാമസ്വാമി അയ്യർ അവർകളുടെ

# ഷഷ്ട്യബ്ദപൂർത്തി മംഗളാശംസകൾ.

(ഷഷ്ട്യബ്ദപൂർത്തി ആഘോഷം ൧൧൧൪ തുലാം ൨൮-ാംനു- വെള്ളിയാഴ്ച.)

തൻചിത്തേനിശ്ചയിക്കുംനിഖിലഖലശമം
 വീഴ്ചയെന്യേ വരിച്ചും
സാചിവ്യസവ്യസാചിപ്പദമതുലബലം
 സംഭരിച്ചുംഭരിച്ചും
ധർമ്മക്ഷേത്രത്തിൽ ധർമ്മാത്മജസഹജ ഭുജം
 കാട്ടിയും, ഷഷ്ടിപൂർണ്ണൻ
കർമ്മായ്യൻസ്വാമിരാമൻ, നൃപവരകൃപയാ
 നീണ്ടനാളാണ്ടിടേണം.

റാവു സാഹിബ് ഒ. എം. ചെറിയാൻ.

"സർ, സി. പി." കുതികഞ്ഞിടുന്നമഹതാം
 ഷഷ്ട്യബ്ദ പൂർത്ത്യുത്സവം
വേണാടാകെമുഴക്കിടുന്നുപടഹദ്ധ്വാന-
 ത്തൊടുൽഘോഷമായ്.
നീണാളി"സ്സചിവോത്തമ"നാലഘ്വവാ-
 മായുസ്സോടാരോഗ്യവും
സ്വർസ്ഥാനത്തുമെശസ്സുമേകുകപരൻ
 ശ്രീ"രാമ"ചന്ദ്രൻശുഭം.

എ. എൻ. ശങ്കുണ്ണികർത്താ, തൊടുപുഴ.

മിത്രാമിത്ര വിവേചനയ്ക്കു ഭൃഗുവായ്
 നീതിപ്രമാണങ്ങളിൽ
ശുക്രാതീതസമർത്ഥനായ് സചിവസം-
 സത്തിൽ സുമന്ത്രാഖ്യനായ്
സുത്രീമാവിനുവ്യാഴനെന്നവിധമായ്
 ഷഷ്ട്യബ്ദപൂർത്ത്യാജയം
ചിത്രക്ഷ്മാപനു "സി. പി." ചേർത്ത്-
 വിജയിച്ചീടട്ടെ യേവം ചിരം.

പറവൂർ കെ. ഗോപാലപിള്ള.

ഈ നാട്ടാരുടെ പൂർവ്വപുണ്യസുകൃതം
 പോലെ വിരാജിക്കുമീ
ഭൂനാഥന്നരുകീർത്തിചേർത്തു ശരിയായ്
 സാചിവ്യമാർന്നങ്ങനെ
ഹാ! നാകത്തിനുതുല്യമാക്കിയിവിടം!-
 സർ. സി. പി. രാമാഭിധൻ
മാനാതീതഗുണങ്ങളോടയുതമാ-
 ണ്ടാണ്ടീടണം മംഗളം.

മിസ്സ്. മറിയാമ്മ വറുഗീസ്.

തന്നിൽത്താനമരുന്നാശക്തിവെളിവായ്
 കാട്ടിപ്പുകൾക്കോവിലിൽ-
പ്പൊന്നിൻത്തുക്കൊടിനാട്ടിയിങ്ങുവിലസും
 മന്ത്രീന്ദ്രമുക്താമണേ!
മുന്നിൽത്താവകഷഷ്ടിപൂർത്തിസുദിനം
 കാണുന്നാഞങ്ങൾക്കിതാ
കുന്നിക്കുന്നു കുതുഹലം, ചിരതരം
 നേരുന്നു സന്മംഗളം!

-വെണ്ണിക്കുളം, ഗോപാലക്കുറുപ്പ്.



രുചിരപ്രസന്നമതി, ഷഷ്ടിപൂർത്തിയിൽ
സചിവപ്രമുഖമണിമിന്നിടുന്നിതാ!
ഉചിതജ്ഞ, നജ്വലയശസ്കനിമ്മഹാൻ
സുചിരം ജയിക്കുക, കലാഭിലാളിതൻ!

-ഭാഷാപോഷിണി.

നാട്ടിന്നു മന്ത്രീശ്വരനായി, വഞ്ചി-
നാട്ടിന്നു ഭവ്യപ്പൊരുളായി നീണാൾ
നാട്ടട്ടെ കീർത്തിദ്ധ്വജമിന്നു, സാക്ഷാൽ
രാമപ്രസാദ പ്രഭവൻ ദിവാൻജി.

പൊൻകുന്നം സെയ്യദ് മഹമ്മദ്.

ഷഷ്ട്യബ്ദംപൂർത്തിയായിനൃപസചിവവര-
 നാദ്യ, തൽഭവ്യസമ്പ-
ദൃഷ്ട്യബ്ദം തൂകിടുന്നു, മനസി സുമനസാം
 ഹർഷപീയൂഷപൂരം
പുഷ്ട്യർത്ഥംവഞ്ചിഭാജാംനവനവശുഭകൃ-
 ത്യങ്ങൾകൃത്വാസുകീർത്ത്യാ-
ശിഷ്ടാഗ്രൻമന്ത്രിവര്യൻസുഖമൊടുസുചിരം
 ഭാസതാംഭ്രൂതലെസ്മിൻ

ആർ. ഈശ്വരപിള്ള. ബി. എ.

സാരാസാരവിവേകമാർന്നമതിമാൻ
 സർ സി പി സൗഭാഗ്യവാ-
നാരാലും ബഹുമാന്യനാത്തജനതാ
 സംരക്ഷണോൽക്കൻമഹാൻ
പാരാളുംപ്രഭുകൾപുകണ്ടധീരപുരുഷൻ
 ഷഷ്ട്യബ്ദസമ്പൂർത്തിയെ-
ത്താരാജിപ്പതുകാണുകെൻനയനമേ
 നീതന്നെപുണ്യാംബുധി.

കെ. എസ്സ്. നീലകണ്ഠനുണ്ണി

യുദ്ധത്തിൻ ധ്വനിനാലുപാടുമിടിപോൽ
 കേട്ടിട്ടുപേടിച്ചോരി
സദ്ധർമ്മക്ഷിതിവാസികൾക്കു തണലും
 താങ്ങും കൊടുത്തിടുവാൻ
ബദ്ധപ്പെട്ടു, തിലേററവും വിജയമാ-
 ർന്നീടും മഹാമന്ത്രിതാ-
നിത്ഥം, ഖ്യാതികഞ്ഞതായ ദിനവും
 ഘോഷിക്കുമാറാകണം.

വിദ്വാൻ, കെ. എം. മാത്തൻ തരകൻ.

ധർമ്മോസ്മദ്കുലദൈവമെന്നുകരുതും
 രാട്ടിന്നുമന്ത്രീന്ദ്രനായ്
ധർമ്മോദ്ധാരണകൃത്യബദ്ധനിരത-
 ന്മാരിൽപ്രബുദ്ധാത്മനായ്
ധർമ്മക്ഷോണിഭരം പ്രശസ്തതരമായ്
 സാധിച്ചുപോരുന്നൊരീ
ധർമ്മിഷ്ഠാഗ്രണി "രാമസ്വാമി സചിവൻ"
 നൂററൊന്നുകൊണ്ടാടണം.

പി. സി. കോരുത്.

# സുദിനം.

(വിദ്വാൻ, പൊൻകുന്നം വി. ഏ. വക്കി)

ഞങ്ങളുടെ സുദിനം; സുഭിക്ഷത നിറഞ്ഞ ചിന്തകളോടുകൂടിയ ഉത്സവദിനം; സുദീർഘങ്ങളായ സുന്ദരാശംസകൾ കൊണ്ടു വഞ്ചിനാട്ടിലെ വൃക്ഷലതാദികൾപോലും ആനന്ദനൃത്തം കൈക്കൊള്ളുന്ന പുണ്യദിനം.

അറബിക്കടൽ അമ്പരക്കുന്നു. പ്രജാലക്ഷങ്ങളുടെ ഹൃദയസാഗരത്തിലെ ശുഭാശംസകളുടെ വെള്ളിത്തിരമാലകൾ സംഭവിപ്പിക്കുന്നവേലിയേററം കണ്ടു്, അതു വികാരപരവശമാകുന്നു. ഉവ്വു്, ഒരു ഉദാരഗംഭീരന്റെ അപദാനപ്പരപ്പുകണ്ടു്, അതു നാണിച്ചുനിന്നുപോകുന്നു. ഇന്നു സഹ്യാദ്രിയുടെ മുഖവും പ്രസന്നമാണു്. ഹിമാവരണംകൊണ്ടു മറച്ചു വയ്ക്കുന്ന വിഷാദഭാരം ആ മുഖത്തും കാണ്മാനില്ല. ഹർഷാശ്രുബിന്ദുക്കൾകൊണ്ടു നനഞ്ഞ കൺപീലികളോടും, തുടുത്തുവരുന്ന മലർക്കുടങ്ങളോടുംകൂടി, ലതികകൾ കാത്തുനിൽക്കുന്നു. സർവ്വത്രവികാരനിർഭരം; ആനന്ദപരവശം!!!

ഇന്നു ഞങ്ങളുടെപൊന്നുതിരുമേനിയുടെ തിരുനാളാണു്; ഞങ്ങൾക്കു സാഹ്ലാദം കൊണ്ടാടുവാനുള്ള ഉത്സവദിനമാണു്.

വെൺമേഘനിരകൾകൊണ്ടു വിമോഹനമായ ആകാശം; കിളിമൊഴിമാരുടെ കളസ്വനംകൊണ്ടു ശബ്ദനിർഭരമാകുന്ന ക്ഷേത്രവേദികകൾ; മലർക്കുലമുൾക്കൊണ്ട കുറുക്കരങ്ങളുടെ ശിരസ്സിൽ, അർദ്ധനിമീലിതനേത്രാലംകൃതമായ മധുരാനനം ചേർത്തുനിൽക്കുന്ന നിതംബിനിമാർ; മന്ദം മന്ദം ഉയരുന്ന സ്നേഹവാചകങ്ങളെ ചുംബിച്ചു ചുംബിച്ചു മുമ്പോട്ടുനീങ്ങുന്ന മണിത്തെന്നൽ; തെളിനീർനിറഞ്ഞ വാഹിനികളിൽക്കൂടിയും, മല്ലിക പിച്ചകം തുടങ്ങിയ സുരഭില സുമങ്ങളിൽക്കൂടിയും വഞ്ചിമാതിന്റെ മന്ദാക്ഷമോഹനമായ കടാക്ഷങ്ങൾ തത്തിക്കളിക്കുന്ന അന്തരീക്ഷം; പുത്തൻതളിർ; പുതുപുഷ്പങ്ങൾ!! ഹാ-സഞ്ചിതസുകൃതയായ വഞ്ചിയുടെ ആത്മീയചിത്രം.

തിരുമേനി: ഞങ്ങളുടെ സുകൃതങ്ങളുടെ സുന്ദരസ്വരൂപം. അധരങ്ങളുടെ മധുരഗാനം; ആരാധനകളുടെ ആധാരാകാരം; നീതിയുടെ മാനദണ്ഡം; കാരുണ്യത്തിന്റെ കമനീയ ഗംഗ; ഭാവുകങ്ങളുടെ കല്യാണമേഘം. അവിടുന്നു ഞങ്ങളുടെ ഹൃദയ കൈരവങ്ങളിൽ നറുനിലാവു പകർന്നു നിൽക്കുന്ന മധുമാസസുധാകരനാണു്;



മിസ്റ്റർ വി. ഏ. വക്കി.

പ്രബുദ്ധതനിറഞ്ഞ "നാളെ"കൾക്കും, ഞങ്ങളുടെ കാലടികൾക്കും വെളിച്ചം തൂകിനിൽക്കുന്ന വിഭാത നക്ഷത്രമാണു്; പ്രത്യാശകളുടെ വിശാലക്ഷേത്രത്തിൽ ഞങ്ങൾ പ്രതിഷ്ഠിച്ചിരിക്കുന്ന കമനീയ കളേബരനാണു്; അന്നദാതാവാണു്.

തങ്കക്കിരീടം ചൂടി ഉടവാളുമേന്തി മന്ദഹാസമനോഹരനായി എഴുന്നെള്ളി നിൽക്കുന്ന തിരുമേനിയുടെ മുമ്പിൽ വഞ്ചി പുളകമാലയണിയുന്നു. മഹാത്മാവായ മഹാബലിചക്രവർത്തിയുടെ സന്നിധിയിൽ നമസ്കരിച്ചു നിവർന്ന ദേവിയിതാ വികാരവതിയായി പ്രാണനാഥനു സുകൃതഹാരങ്ങൾ കൊരുക്കുന്നു.

ഏതൊരു മഹാത്മാവിന്റെ സന്നിധിയിലാണു് അൻപത്തൊന്നു ലക്ഷം ഹൃദയക്ഷേത്രങ്ങൾ ഒന്നായിത്തുറക്കുന്നതു്; വേണാടിന്റെ വീരബാഹുക്കൾ സഹർഷം കലികകളായി ഉയരുന്നതു്; ശ്രീവാഴുംകോടിന്റെ ഐശ്വര്യസമൃദ്ധിയും, ധർമ്മസഞ്ചയവും കാണിക്കയായി പരിണമിക്കുന്നതു്; ആ സുകൃത ചരിതൻ—ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു ഞങ്ങളുടെ മധുരചിന്തകളിൽ കിക്കിളിയിളക്കിക്കൊണ്ടു വിജയിക്കുന്നു.

ശ്രീവാഴുംകോടു് അവിടുത്തേതാണു്; അവിടുന്നു ഞങ്ങളുടെ ജീവവായുവും. അവിടുത്തെ തൃപ്പാദസന്നിധിയിൽ അടിയങ്ങൾക്കു സാഹ്ലാദം സമർപ്പിക്കുവാനുള്ളതു്, ആയിരമായിരം സംവത്സരങ്ങളിലെ പാരമ്പര്യബന്ധം കലർന്നതും, വികാരപരവശവുമായ ഹൃദയശതങ്ങളാണു്. ഇതൊന്നുമാത്രമാണു് അടിയങ്ങളുടെ തിരുമുൽക്കാഴ്ച.

കുറുക്കരങ്ങളോടുകൂടി അടിയങ്ങൾ ഇതാ അവിടുത്തെ പൂമേനിക്കു തണലുകളും, വഴിത്താരയ്ക്കു വററാത്ത വെളിച്ചവും, ആയുസ്സിനു് ആരോഗ്യവും നേർന്നുകൊള്ളുന്നു.

---

# മന്ത്രിമഹാരഥൻ.

(വിദ്വാൻ, ഏ. എൻ. പണിക്കർ)

ധർമ്മരാജ്യപ്രകീർത്തിപുലർത്തുവാൻ
കർമ്മയോഗിയായ്ചെങ്കോൽവഹിച്ചഹോ!
രാജസോജ്വലദീപ്തിപരത്തിമ-
ദ്രാജഹംസംവിരാജിച്ചിടുന്നുതേ.
ദിവ്യമന്ത്രവിളംബരമൊന്നിനാൽ-
നവ്യനാകമായ്ത്തീർന്നവഞ്ചിക്ഷമേ!
സർവ്വസൗന്ദര്യസൗവർണ്ണഗേഹമേ!
സർവ്വസൗഭാഗ്യകേദാരസാരമേ!
പ്രേമമൂർത്തിയായ്പാരിടംപാലിച്ചു-
രാമചന്ദ്രനുദിവ്യൻസുമന്ത്രർപോൽ
ചന്ദ്രികാമലപ്പൂമ്പുകൾചാർത്തിയ-
ചന്ദ്രഗുപ്തനുചാണക്യനെന്നപോൽ
ഹാ! ജയിക്കുന്നുരാമവർമ്മാഭിധ-
രാജരാജന്റെമന്ത്രിമഹാരഥൻ
മാതൃഭൂവേ!സമാശ്വസിച്ചീടുക
മാതൃകാജനഭൂവായ്ഭവിച്ചുനീ.
പൊന്നുതമ്പുരാൻവിസ്തൃതവീക്ഷണ-
നെന്നുലോകംപുകഴ്ത്തുമാറായിതേ.
വിശ്രുതോന്നതരാജ്യതന്ത്രജ്ഞനായ്-
വിശ്വമെങ്ങുംപ്രസിദ്ധനാണിമ്മഹാൻ
സ്വാർത്ഥമെന്നതറിയാതെനിത്യവും
പാർത്ഥിവേന്ദ്രനുതാങ്ങുംതണലുമായ്
ധർമ്മഭൂവിൽഭരണശകടത്തെ-
ധർമ്മമാർഗ്ഗത്തിലൂടെ നയിച്ചഹോ
മന്നിൽനന്നായിതിയേകിവിളങ്ങിടും-
മന്ത്രിപുംഗവനെന്നുംജയിക്കണേ!

ചെറുകഥ




# ലേഡി ടൈപ്പിസ്ററ്.

(പി. സി. കോരുത്)

"രമേശൻ ആൻഡ് മോഹനദാസ് കമ്പനി"യിലാണു ആദ്യമായി സ്ത്രീകളെ ഉദ്യോഗത്തിൽ നിയമിച്ചതു്. അതും മൂന്നുപേരെമാത്രം. രണ്ടുപേർ പ്രായം കുറെ കടന്ന പ്രൗഢകളായിരുന്നു. അവരെപ്പററി നമുക്കറിയേണ്ടയാവശ്യമേയില്ല. മൂന്നാമത്തവൾ കൗമാരം തള്ളിവിട്ടിട്ട് അധികകാലമായിട്ടില്ലാത്ത ഒരു യുവതി: പേരു സുമതി.

മഹാസമരം അടുത്ത നിമിഷത്തിൽ പൊട്ടിപ്പുറപ്പെട്ടേക്കുമെന്നു പ്രതീക്ഷിച്ചും ഭയന്നും വലിയ വ്യവസായികളെല്ലാം, അവരുടെ വിദേശവിപണികളിലെ വ്യാപാരഗതിവിഗതികളെ ഉൽക്കണ്ഠയോടുകൂടി വീക്ഷിച്ചുകൊണ്ടിരുന്നു. തന്നിമിത്തം ഒട്ടധികം എഴുത്തുകുത്തുകളും ആവശ്യമായിരുന്നു. ഈ കത്തുകളെല്ലാം ടൈപ്പുചെയ്യേണ്ട ജോലികൂടി വന്നപ്പോൾ സുമതി വളരെ വിഷമിച്ചു. അവൾക്കു വിശ്രമസമയം കേവലം ഇല്ലാതായി. എപ്പോഴും ടിക് ടിക് ശബ്ദം മാത്രം. അവൾ നന്നേ മുഷിഞ്ഞു. മാനേജരന്മാർ ഇതറിയുന്ന ലക്ഷണവുമില്ല.

വൈകിട്ട് ആറുമണിവരെ ജോലി ചെയ്തശേഷം, അവൾ ക്ഷീണഗാത്രയായി ആഫീസ്മുറിയിൽ നിന്നിറങ്ങിപ്പോയി. വീട്ടിലേക്കു പോകുന്ന വഴി, അവൾ ഇങ്ങനെ ആത്മഗതം ചെയ്തു:—

"ഈ വലിയ കമ്പനിയിൽ ഞാൻ വന്നുചേൎന്നിട്ട് ഇപ്പോൾ ഒരുകൊല്ലം കഴിഞ്ഞു. എന്നിട്ടും ആ മുപ്പതഞ്ചു രൂപാമാത്രം. എഴുത്തുകുത്തിലും ചുരുക്കെഴുത്തിലും ടൈപ്പുറൈറിംഗിലും എനിക്കുള്ള സാമൎത്ഥ്യം ആരാലും ചോദ്യം ചെയ്യപ്പെടാവതല്ല. എന്റെ കഴിവുകളെയും കാൎയ്യക്ഷമതയേയും കമ്പനിമാനേജർ അവഗണിക്കുവാൻ സമ്മതിച്ചുകൂടാ. ഉടനെ ൫൦ രൂപയെങ്കിലും ശമ്പളം കിട്ടണം. ആകട്ടെ നാളെത്തന്നെ ഇതിനു തീരുമാനമുണ്ടാകണം."

ലക്ഷപ്രഭുവും വയോവൃദ്ധനുമായ രമേശനും, യുവാവും അഭ്യസ്തവിദ്യനുമായ മോഹനദാസും കൂടി പങ്കായി നടത്തുന്നതും, ചുരുങ്ങിയ കാലംകൊണ്ടു് അഭിവൃദ്ധിയിൽ എത്തിച്ചേൎന്നതുമായ ഒരു കമ്പനിയാണിതു്. മോഹനദാസ്, കൎമ്മകുശലനും ഔദ്ധത്യം തീണ്ടാത്ത ഊൎജ്ജസ്വലനും അതിഭാഷണത്തിൽ താല്പൎയ്യമില്ലാത്തയാളുമാണു്. അദ്ദേഹത്തെപ്പററി സ്മരിച്ചപ്പോൾ സുമതിയുടെ മുഖം ചുവന്നു.



മി. പി. സി. കോരുത്.

അവൾ അറിയാതെതന്നെയുള്ള ഒരു അരുതായ്ക അവളെ ബാധിച്ചു. അവൾക്കറിയാം മോഹനദാസ്, തന്റെ അഭ്യുദയത്തെ കാംക്ഷിക്കുന്നുണ്ടെന്നു്. പക്ഷെ അതു വെറും സങ്കല്പമോ അഭ്യൂഹമോ മാത്രമാകാൻ പാടില്ലെന്നുമില്ല. ഏതായാലും അടുത്ത ദിവസം രാവിലെ, മാനേജരന്മാരിൽ ഒരാളായ മോഹനദാസിനെ കാണുവാൻ സുമതി തീരുമാനിച്ചു.

പതിവുപോലെ അവൾ ആഫീസിൽ വന്നു. ഏതാനും കത്തുകൾ ടൈപ്പു ചെയ്തു. അനന്തരം തലമുടി പുറകിലേക്കു് ഒന്നു തടവിയൊതുക്കി, കുറുനിരകൾ തലോടി, സൎവ്വധൈൎയ്യവും തന്റേടവും കേന്ദ്രീകരിച്ചുകൊണ്ടു് സുമതി, മാനേജർ മോഹനദാസിന്റെ മുറിയിലേക്കു കടന്നുചെന്നു. ആ യുവാവു് ചിന്താക്രാന്തനായി അവിടെയിരുന്നിരുന്നു. അന്നത്തെ തപാലിൽ വന്നുചേരുമെന്നു പ്രതീക്ഷിച്ചിരുന്ന ഒരു വലിയ ഓർഡർ, കാണാതിരുന്നതുകൊണ്ടു്, അദ്ദേഹത്തിന്റെ മനസ്സു വല്ലാതെ അസ്വസ്ഥമായിരുന്നു. ലേഡിടൈപ്പിസ്ററു തന്റെ മുറിയിൽ കടന്നു വന്നപ്പോൾ, അദ്ദേഹം അവളെ നിൎവ്വികാരനായി, നിൎന്നിമേഷനായി, അല്പസമയം നോക്കി. അനന്തരം ഇപ്രകാരം ചോദിച്ചു:—

"സുമതി! നിങ്ങളേ ഞാൻ വിളിച്ചുവോ? ഇല്ലെന്നാണു് എന്റെ ഓൎമ്മ. പിന്നെ നിങ്ങൾ എന്തിനു ജോലിസമയത്തു് ഇവിടെ വന്നു?"

വികാരക്ഷുബ്ധയായ ഒരു യുവതിയെ, സങ്കടനിവേദനത്തിനു വരുന്ന ഒരു പെൺകിടാവിനെ, മിണ്ടടക്കിക്കളയുന്ന ഒരു ചോദ്യവും നോട്ടവുമാണു് മോഹനദാസിൽനിന്നു പുറപ്പെട്ടതു്.

സുമതി ധൈൎയ്യമവലംബിക്കുവാൻ ശ്രമിച്ചു. ഒരു ക്ഷണംകൊണ്ടു വരണ്ടുപോയ ചെഞ്ചുണ്ടുകൾ നാവുനീട്ടി നനച്ചുകൊണ്ടു് അവൾ, ഭിത്തിയിൽ തൂങ്ങുന്ന ഒരു ചിത്രം നോക്കിപ്പറഞ്ഞു:—

"ഇല്ലാ എന്നെ അങ്ങു വിളിച്ചില്ല. എന്നാൽ എനിക്കു് എന്റെ കാൎയ്യം അങ്ങയോടു പറയേണ്ടതായിട്ടുണ്ടു്."

മോഹനദാസ് നെററി ചുളിച്ചു. അദ്ദേഹം കൈയിലിരുന്ന പെൻസിൽ, വിരലിനിടയിലിട്ടു കറക്കിക്കൊണ്ടു പറഞ്ഞു:—"ഇന്നെനിക്കു ജോലി വളരെയുണ്ടു്. സമയം തീരെയില്ല. നിങ്ങളുടെ കാൎയ്യമെന്തുതന്നെയായാലും അതിപ്പോൾ കേൾക്കുവാൻ സൗകൎയ്യമില്ല."

ഇങ്ങനെയൊരു മറുപടി ആ യുവാവിൽനിന്നുണ്ടാകുമെന്നു് അവൾ സ്വപ്നേപി വിചാരിച്ചിരുന്നില്ല. താൻ ആ മുറിയിലേക്കു പ്രവേശിക്കുമ്പോൾ അദ്ദേഹം മന്ദഹസിക്കുമെന്നും മധുരമായി സംസാരിക്കുമെന്നും, തന്റെ കാൎയ്യക്ഷമതയേ പ്രശംസിക്കുമെന്നും ലോകം കാണാത്ത ആ സാധുകുമാരി വിചാരിച്ചിരുന്നു. എന്നാൽ നേരെ വിരുദ്ധമായ അനുഭവമാ

ണ്ടായതു്. അവളുടെ ഹൃദയം കിടുങ്ങി.

"പതിവിൽ കൂടുതലായി അങ്ങേയ്ക്കു് ഇന്നു ജോലിയുണ്ടെന്നു തോന്നുന്നില്ല. ഒരു മിനിട്ടു് എനിക്കനുവദിക്കുക. എന്റെ സ്വന്തം കാര്യം എന്നെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമുള്ള ഒരു സംഗതി, എനിക്കു പറയേണ്ടിയിരിക്കുന്നു"—എങ്ങനെയോ അവൾ ഇത്രയും പറഞ്ഞു.

"ഉം"—മോഹനദാസ് മൂളി.

സുമതി പറഞ്ഞു:—ഞാൻ ഈ കമ്പനിയിൽ വന്നിട്ടു് ഒരു കൊല്ലം കഴിഞ്ഞു. വിശ്രമമില്ലാത്ത വിധത്തിലാണു ജോലിയും. ഒരു ശമ്പളക്കൂടുതൽ അനുവദിക്കണമെന്നാണു് എനിക്കു പറയുവാനുള്ളതു്."

"ഉം—ശമ്പളക്കൂടുതൽ! ഒരു പ്രമോഷൻ—ഉദ്യോഗക്കയററം—ആണു നിങ്ങൾ ഉദ്ദേശിക്കുന്നതെന്നു തോന്നുന്നു."

മോഹനദാസ് ഗൗരവമായി, എന്നാൽ മേശപ്പുറത്തു മാത്രം നോക്കിക്കൊണ്ടു പറഞ്ഞു.

"അതേ,"-അവൾ കൈകൾ കൂട്ടിത്തിരുമ്മി.—"ഉദ്യോഗക്കയററമെന്നും ശമ്പളക്കൂടുതലെന്നും പറഞ്ഞാൽ എല്ലാം അർത്ഥം ഒന്നുതന്നെയാണല്ലോ"

അവളുടെ സ്വരത്തിൽ ഒരു ആശയുടെ അംശംകലന്നിരുന്നു. എത്രയും കുറഞ്ഞ ശമ്പളത്തിൽ ജോലിക്കാരെക്കൊണ്ടു് പണി ചെയ്യിക്കുകയാണു് കമ്പനിയുടെ ലാക്കെന്നും, പ്രായംകൂടിയ പങ്കുകാരനായ രമേശൻ, ജോലിക്കാരുടെ സകല കഴിവുകളും പിഴിഞ്ഞെടുക്കുവാൻ ഉദ്ദേശിക്കുന്ന ഒരു കുറുക്കനാണെന്നും സുമതിക്കറിയാമിയിരുന്നു. എങ്കിലും മോഹനദാസ് തനിക്കൊരു ഗുണം ചെയ്യാതിരിക്കുകയില്ലെന്നായിരുന്നു അവളുടെ ഹൃദയപൂർവ്വമായ വിശ്വാസം. മോഹനദാസ്, മേശപ്പുറത്തിരുന്ന കടലാസ്സിൽ അലക്ഷ്യമായി വരച്ചുകൊണ്ടു പറഞ്ഞു:—"സുമതി, നിങ്ങൾ വളരെ ധൃതഗതിക്കാരിയാണു്. രണ്ടു കൊല്ലമെങ്കിലും കമ്പനിയേ സേവിക്കാത്തവക്കു് യാതൊരു ശമ്പളക്കൂടുതലും കൊടുക്കുവാൻ നിവൃത്തിയില്ല. നിങ്ങൾക്കു പോകാം."

സുമതിയുടെ കണ്ണുകളിരുണ്ടുപോയി. വാതിൽ തപ്പിത്തടഞ്ഞു് അവൾ ഒരു പ്രകാരത്തിൽ പുറത്തിറങ്ങി. അവളുടെ കാലുകൾ ജലസ്പർശമേററ എലിവാലുപോലെ വിറച്ചു. ഇങ്ങനെയൊരു അനുഭവമാണുണ്ടാകുന്നതെന്നറിഞ്ഞിരുന്നുവെങ്കിൽ, ഈ സാഹസത്തിനു് ഒരുമ്പെടാതെ, മൗനമായിരിക്കയായിരുന്നു നല്ലതെന്നു് അവളുടെ പതറിയ ബുദ്ധിയിൽ തോന്നി. ഒരു ഭ്രാന്തിയെപ്പോലെ കൈകൾ ഞെരിച്ചുകൊണ്ടു് സുമതി അവളുടെ മുറിയിലേക്കു പോയി. കസേരയിലിരുന്നിട്ടു് ഇരുപ്പുറയ്ക്കുന്നില്ല. വികാരക്ഷോഭത്താലും അഭിമാനഭംഗം നേരിട്ടുവെന്നുള്ള ചിന്തയാലും അവൾക്കു ശ്വാസം മുട്ടലുണ്ടായി. മോഹനദാസിനോടു തനിക്കുണ്ടായിട്ടുള്ള ഒരു മൃദുലസ്നേഹവികാരം കൊടിയ കോപമായി മാറി. ഇങ്ങനെയൊരു കമ്പനിയിൽ, ഇങ്ങനെയൊരു നിഷ്ഠുരനായ യജമാനന്റെ



സക്സസല്ല; സൃഷ്ടിവൈചിത്ര്യംകാണുവാൻ മാസിക തിരിച്ചു പിടിച്ചു നോക്കുക.

കീഴിൽ, ജോലി വേണ്ടെന്നു തന്നെ അവൾ ഒടുവിൽ തീരുമാനിച്ചു. രാജിക്കത്തിലെ വാചകങ്ങൾ, മോഹനദാസിന്റെ ഹൃദയത്തിൽ തുളഞ്ഞു കയറത്തക്ക ശക്തിയുള്ളതും, അദ്ദേഹത്തിനു മരണം വരെ വിസ്മരിക്കുവാൻ കഴിയാത്തതുമായിരിക്കണമെന്നു് അവൾ ഉറച്ചു. മറെറാന്നും ആലോചിക്കാതെ അവൾ താഴെക്കാണുന്ന വിധം ഒരു കത്തു ടൈപ്പുചെയ്തു തയ്യാറാക്കി:—

"മോഹനദാസ് അവർകൾക്കു്,

പ്രിയപ്പെട്ട സർ,

ഈ കത്തുമൂലം ഞാൻ, നിങ്ങളുടെ കമ്പനിയിലെ ഉദ്യോഗം രാജിവച്ചു കൊള്ളുന്നു. മറേറതെങ്കിലും ഒരു കമ്പനിയിൽ ജോലി കിട്ടുമെന്നു് എനിക്കു നിശ്ചയമുണ്ടു്. കിട്ടിയില്ലെങ്കിൽ തന്നെയും ഇത്രമാത്രം ലുബ്ധനും, ജോലി ചെയ്യുന്നവരുടെ കാര്യക്ഷമതയെ വിവേചിച്ചറിയുവാൻ അശക്തനുമായ ഒരു മുതലാളിയുടെ കീഴിൽ, ഇനി പണിയെടുക്കുവാൻ എന്റെ അഭിമാനം എന്നെ അനുവദിക്കുന്നില്ല.

ലോകത്തിലുള്ള സ്വാർത്ഥമതികളിൽ അഗ്രഗണ്യന്മാരാണു് താങ്കളും താങ്കളുടെ പങ്കുകാരനും. നിങ്ങൾക്കു പണം, പണം, പണം, എന്നൊരു ചിന്ത മാത്രമെയുള്ളു. ഏതായാലും, ഈ ആഴ്ച അവസാനത്തിൽ ഞാൻ പിരിയുന്നതാണു്. ഒരു വേള നിയമാനുസരണമായ മുന്നറിയിപ്പു നിങ്ങൾക്കു തന്നിട്ടില്ലെന്നു തോന്നുന്നപക്ഷം, താങ്കൾക്കു് എന്റെ പേരിൽ-കേസുകൊടുക്കാവുന്നതുമാണു്.

വിശ്വസ്ത,
സുമതി"

P. S. മഹാലുബ്ധനായ താങ്കൾ എനിക്കു് മറുപടി അയയ്ക്കുന്നതിൽ ഒരു സ്റ്റാമ്പിന്റെ നഷ്ടം സഹിക്കാതിരിക്കുവാനായി എന്റെ മേൽവിലാസമുള്ളതും സ്റ്റാമ്പൊട്ടിച്ചതുമായ ഒരു കവറും ഇതിൽ അടക്കം ചെയ്തിരിക്കുന്നു."

കമ്പനി മാനേജരെ മർമ്മസ്പർശിയായവിധം ഒന്നു കളിയാക്കണമെന്നുണ്ടായിരുന്ന മോഹവും ഈ ഒടുവിലത്തെ കുറിപ്പുകൊണ്ടു് അവൾ സാധിച്ചു. പിന്നീടൊന്നും ആലോചിക്കുവാൻ അവൾക്കു ക്ഷമയുണ്ടായില്ല. തന്റെ രാജിക്കത്തും അതിലെ മാർദ്ദവമില്ലാത്തവാചകങ്ങളും മോഹനദാസിനെ ഞെളിപിരികൊള്ളിക്കുമെന്നുള്ള ദൃഢബോധ്യത്തോടുകൂടി അവൾ അതു തപാലിലിട്ടു. മാനേജരുടെ ആഫീസുമുറി അടുത്തതായിരുന്നുവെങ്കിലും, ഇനി അയാളെ കാണുവാൻ അവൾ ഇഷ്ടപ്പെട്ടില്ല. കാര്യം മുറപോലെ നടക്കട്ടെയെന്നായിരുന്നു അവളുടെ വിചാരം.

മനുഷ്യഹൃദയത്തിനു വരുന്ന പരിവർത്തനം നോക്കുക. കത്തു തപാലിലിട്ടിട്ടു് തിരിയെ വരുമ്പോൾ, അങ്ങനെയൊന്നെഴുതേണ്ടിയിരുന്നില്ല എന്നുള്ള ചിന്ത അവളെ ഗ്രസിച്ചു. താൻ കൃതഘ്നയും, അധിക പ്രസംഗിയും ആണെന്നു് മോഹനദാസിനു തോന്നുമല്ലോ എന്നവൾ ഭയപ്പെട്ടു. പക്ഷെ എന്തു ഫലം? കത്തു് അപ്പോൾ മേൽവിലാസക്കാരന്റെ അടുക്കലേക്കു പോകുകയായിരുന്നിരിക്കണം!

ഈ സന്ദർഭത്തിൽ മോഹനദാസ് അദ്ദേഹത്തിന്റെ ആഫീസു മുറിയിൽ ചിന്താമഗ്നനായിരിക്കുകയായിരുന്നു. സുമതിയോടു് തനിക്കുള്ള പ്രണയത്തെപ്പററി, അവൾ തന്റെ മുറിയിൽ കടന്നുവന്നപ്പോൾ പറയാതിരുന്നതു ബുദ്ധിമോശമാ

യിഎന്നു് ആയുവാവിനു തോന്നി. അദ്ദേഹം ഒരു ലററർപേപ്പർ എടുത്തു് "പ്രിയപ്പെട്ട സുമേ ......" എന്നിങ്ങനെ തുടങ്ങുന്ന ഒരെഴുത്തു് എഴുതി.

അടുത്തദിവസം പ്രഭാതത്തിൽ, സുമതിയുടെ വേലക്കാരി, അവൾക്കു് ഒരു കത്തുകൊണ്ടുചെന്നുകൊടുത്തു. അതിൻെറ മേൽവിലാസമെഴുതിയിരിക്കുന്ന കൈയ്യക്ഷരം കണ്ടപ്പോൾ, അവൾ ഒന്നു ഞെട്ടി. വിറയ്ക്കുന്ന കൈകൾ കൊണ്ടവൾ അതുപൊളിച്ചു; ആകപ്പാടെ ഒന്നു നോക്കി—"ദൈവമെ,..............." അവൾക്കൊന്നും പറയുവാൻ ശക്തിയുണ്ടായില്ല. കുറേനേരം സ്തബ്ധയായി, അസ്തശക്തയായി, നിന്നാശേഷം സുമതി ആ കത്തു് ഇങ്ങനെ വായിച്ചു:—

"പ്രിയപ്പെട്ട സുമേ,

ഞാൻ ഭവതിയോടു് അല്പം സ്നേഹശൂന്യമായി പെരുമാറിപ്പോയതിൽ വ്യസനിക്കുന്നു. വ്യവസായസംബന്ധമായ ചില കാര്യങ്ങളിൽ ഞാൻ മനസ്സുഴറി ചിന്തിച്ചുകൊണ്ടിരുന്നപ്പോഴാണു ഭവതി എൻെറ മുറിയിൽ കടന്നു വന്നതു്. ശമ്പളക്കൂടുതലിനെപ്പററിയാണെങ്കിൽ, ഭവതിയെ പ്രത്യേകമായി സംബന്ധിച്ചിടത്തോളവും, രമേശൻ തന്നെ അതു ചെയ്യുകയാണു ഭംഗി. അദ്ദേഹം എന്നെക്കാൾ പ്രായം കൂടിയയാളുമാണല്ലോ. എൻെറ പെരുമാററം ഭവതിയെ ദുഃഖിപ്പിച്ചിട്ടുണ്ടെങ്കിൽ ക്ഷമിക്കണം. ഭവതിയോടു് ആ അവസരത്തിൽ പറയുവാൻ ആഗ്രഹിച്ച ഒരു കാര്യം, ഞാൻ എഴുതികൊള്ളട്ടെ. പ്രിയപ്പെട്ട സുമെ, ഞാൻ ഭവതിയെ സ്നേഹിക്കുന്നു. എന്നെ വിവാഹം ചെയ്യുന്നതിൽ ഭവതിക്കു വിസമ്മതമില്ലാത്തപക്ഷം ഞാൻ ഭാഗ്യവാനായി.

സ്വന്തം

മോഹനദാസ്"

സുമ, ഒന്നല്ല, മൂന്നു പ്രാവശ്യം ആ കത്തു വായിച്ചു. അനന്തരം ഭയങ്കരമായ നിരാശയും ബുദ്ധിമോശവും സംഭവിച്ചതുപോലെ തലയ്ക്കിട്ടടിച്ചു. "ആ മുടിഞ്ഞ കത്തു് ഇപ്പോൾ അദ്ദേഹത്തിൻെറ കൈവശം കിട്ടിയിരിക്കും. ഹാ! അതു് വായിക്കുമ്പോൾ അദ്ദേഹം എന്നേപ്പററി എന്തു വിചാരിക്കും? പിന്നീടു ഞാൻ എന്തിനാണു ജീവിച്ചിരിക്കുന്നതു്. ജന്മം സഫലമാകുവാനുണ്ടായ സന്ദർഭം, ഇതാ ബുദ്ധിമോശംകൊണ്ടു്, ഒരു ഞൊടിയിടയിലെ വികാരക്ഷോഭം മൂലം, നശിപ്പിച്ചുകളഞ്ഞിരിക്കുന്നു!! അവൾ വീണ്ടും തലയ്ക്കടിച്ചുകരഞ്ഞു.




തിരുവിതാംകൂറിലെ ഏററവും വലിയ വിദ്യാലയങ്ങളിലൊന്നായ
പാലാ സെൻറ് തോമസ്സ് ഇംഗ്ലീഷ് ഹൈസ്ക്കൂൾ.

ഈ മഹാപ്രശ്നത്തെ, ഈ സ്വയംകൃതാനർത്ഥത്തെ, എങ്ങനെ അഭിമുഖീകരിക്കാം എന്നു് ആലോചിക്കുവാനായി അവൾ വികാരങ്ങളെ നിയന്ത്രിച്ചു. സുമതിയുടെ മതിമണ്ഡലവും ഗണ്ഡതലവും തെളിഞ്ഞു. ഉവ്വ്, ബുദ്ധിപൂർവമായ ഒരു തീരുമാനത്തിലവളെത്തിച്ചേർന്നു. താനയച്ച കത്തു മോഹനദാസ് കാണുവാനിടയാകാതിരിക്കുക—അതെ, അതല്ലാതെ മററു യാതൊരു മാർഗ്ഗവുമുണ്ടായിരുന്നില്ല. അവളുടെ ജീവിതത്തിലെ ഏകലക്ഷ്യത്തിൽ വിജയകരമായി ചെന്നെത്തുന്നതിനുവേണ്ടി അതു സാധിക്കുക തന്നെ എന്നവൾ നിശ്ചയിച്ചു.

ഒററ നിമിഷം പോലും നഷ്ടപ്പെടുത്തുവാനുണ്ടായിരുന്നില്ല. ഒരു ടാക്സി കാറിൽ കയറി സുമതി, മോഹനദാസിൻെറ ആഫീസിലേക്കു ചെന്നു. മാനേജരുടെ ആഫീസ് സമയമാകുന്നതിനു പിന്നെയും അരമണിക്കൂറുണ്ടായിരുന്നു. ആഫീസ്‌വാതിൽക്കൽ നിന്ന ബാലനായ പ്യൂണിനെ, അവൾ സമീപിച്ചു:—"രഘു' നിന്നെക്കൊണ്ടെനിക്കൊരു സഹായമാവശ്യമുണ്ടു്"

"എന്താകൊച്ചമ്മാ"–അവൻ നിർവികാരനേപ്പോലെ ചോദിച്ചു.

"രഘു, നീയിങ്ങടുത്തുവാ. ഇന്നത്തെ തപാലിൽ മാനേജർക്കു വന്ന കത്തുകളെല്ലാം എവിടെ വച്ചിരിക്കുന്നു"—അവൾ വളരെ രഹസ്യമായി അന്വേഷിച്ചു.

"അവയെല്ലാം യജമാനൻെറ മേശപ്പുറത്തുണ്ടു്"—അവൻ മറുപടി പറഞ്ഞു.

"നിനക്കു ഞാൻ നല്ലൊരു സമ്മാനം തരാം, എൻെറ രഘുവല്ലേ, അതിൽ നിന്നൊരു കത്തു് തിരിച്ചെടുക്കാനുണ്ടു്" ഇതു പറഞ്ഞപ്പോൾ സുമതിയുടെ തൊണ്ട വിറച്ചു.

രഘു ഞെട്ടി പുറകോട്ടു മാറി. "ഇല്ല കൊച്ചമ്മാ, യജമാനൻ എന്നെ കൊന്നുകളയും. അതു സാധിക്കുകയില്ല."

സുമതി നെററി ചുളിച്ചു. അല്പസമയം നിശ്ചലയായി നിന്നാശേഷം അവൾ ഇടതുകൈയിൽ കിടന്ന സ്വർണ്ണവള ഊരി നീട്ടിക്കൊണ്ടു വീണ്ടും യാചിച്ചു:—"എൻെറ രഘു! ഇതാ ഈ സമ്മാനം വാങ്ങിക്കു്; നിനക്കു യാതൊരു നഷ്ടവും, നിൻെറ യജമാനനു് യാതൊരു ദോഷവും, വരുന്നതല്ല. ദൈവത്തെ വിചാരിച്ചു്—"അവൾ കരയുവാൻഭാവിക്കയായിരുന്നു.

രഘു, മഞ്ഞുപോലെ തണുത്തിരുന്നതേയുള്ളു. അവൻെറ യജമാനനോടു് അവിശ്വസ്തത കാണിക്കുവാൻ എന്തു തന്നെ കൊടുക്കാമെന്നു പറഞ്ഞിരുന്നാലും അവൻ തയാറായിരുന്നില്ല.

സുമതി കണ്ണുതുടച്ചു. അവസാനത്തെ

ശ്രമവും അങ്ങിനെ നിഷ്ഫലമായി. നിരാശയുടെ അഗാധഗർത്തത്തിലേക്കു് താണുപോകുന്നതായി അവൾക്കുതോന്നി. സത്യനിഷ്ഠനും സ്വാമിഭക്തനുമായ ആ ബാലൻെറതോളിൽ തൊട്ടുകൊണ്ടു് അവൾപറഞ്ഞു:—"രഘു, നിൻെറ ഈ കടുംപിടുത്തം നിമിത്തംഞാൻ നശിച്ചുപോകുന്നു. എന്നാൽ, ഞാൻ കത്തു് എടുക്കുവാൻ ഇവിടെ വന്നുവെന്നകാര്യം നിൻെറ യജമാനനോടു പറയാതിരിക്കാമോ?"

അവൻ സമ്മതിച്ചു. അവൾ നിറഞ്ഞ കണ്ണുകളോടുകൂടിയിറങ്ങിപ്പോയി.

സുമതി സ്വഗൃഹത്തിലെത്തിയപ്പോൾ, തപാലിൽവന്ന ഒരു കത്തു് അവളുടെ മേശപ്പുറത്തു കിടന്നിരുന്നു. ഹാ! മോഹനദാസ്, തൻെറ ഔദ്ധത്യപൂർവ്വമായ കത്തിനു് എന്താണു മറുപടി എഴുതിയിരിക്കുന്നതെന്നറിവാൻ അവൾ ഞൊടിയിടയിൽ അതു പൊട്ടിച്ചുനോക്കി. ആത്ഭുതമെ, അതു് സുമതിയുടെ കത്തുതന്നെയായിരുന്നു. മാനേജരിൽനിന്നുള്ള മറുപടിക്കത്തു കിട്ടുവാനുള്ള സ്വന്ത മേൽവിലാസമെഴുതിയ കവറിൽ, ആ കത്തു് അവർ അയയ്ക്കുകയാണുണ്ടായതു്. കത്തെഴുതിയ സമയത്തെ വികാരക്ഷോഭം മൂലം വന്നുപോയ അബദ്ധമായിരുന്നു അതു്!

—+—



# പ്രത്യക്ഷദൈവതം.

(എം. കെ. പത്മനാഭൻ ബി. എ.)


ശ്ചിമാബ്ധിതനൂജയായ്നന്ദനത്താൽവന്ദിതയായ്
സ്വച്ഛയായകേരളോർവ്വി ശ്രീനികേതത്തിൻ
സാരമായഭാഗമായി സാഗരത്താൽ ചുംബിതയായ്
പേരുകേട്ടവഞ്ചിരാജ്യം വിളങ്ങീടുന്നു.
അവിടെയുള്ളരചരോ പുരാതനകാലം മുതൽ
അവനിയിൽ വിമലതവിതച്ചിടുന്നു.
രിപുക്കളെയടക്കുവോർ, പ്രജാഹിതം നടത്തുവോർ
നൃപതികളവരെന്നും വിജയിക്കുന്നു.
ദീപ്തിയേറുംദ്യുമണികളവരിലത്യന്തകാന്തി-
പ്രാപ്തിയോടെരാജവംശവാനിലത്യുച്ചൻ
ചിത്രജാതൻബാലരാമവർമ്മഭൂപജ്ഞാനസൂര്യൻ
ചിത്തമോദാൽവിളങ്ങുന്നുരാജസത്തമൻ.
ധർമ്മമത്രേ കുലധനം, പ്രജാസുഖംതന്നുടേയും
ശർമ്മമെന്നുകരുതുന്ന പൊന്നുതമ്പുരാൻ
അവശരെയനുഗ്രഹിച്ചസ്പൃശ്യതയാട്ടിയോടി-
ച്ചവകാശമരുളിനാനമ്പലംപൂകാൻ.
സനാതനമതധർമ്മംസമുദ്ധരിച്ചവനിയിൽ
അനാരതമവനീശൻ കീർത്തിപൊങ്ങിച്ചു.
വെള്ളത്തിൻെറ ശക്തികൊണ്ടുനാട്ടിലെല്ലാം പ്രഭതൂകാൻ
പള്ളിവാസൽ പദ്ധതിയും നടപ്പിലാക്കി.
സർവ്വകലാവല്ലഭൻ ശ്രീ കൈരളിക്കും നാട്ടുകാർക്കും
സർവ്വകലാശാലകൊണ്ടു മോക്ഷമേകീട്ടും.
തമ്പുരാൻെറ നാട്ടിലെല്ലാം സഞ്ചരിക്കാൻ സുഖകര-
സമ്പ്രദായം സമാരംഭിച്ചതീവകേമം.
ബന്ധുരാംഗൻ വാഗധീശൻ,ലോകമെല്ലാംകണ്ടറിഞ്ഞോൻ
ചിന്തയേറും ധൈര്യശാലി, സമത്വമൂർത്തി,
സ്വന്തരാജ്യം സ്വർഗ്ഗമാക്കിസർവ്വലോകകീർത്തിയോടെ
സന്തതംശ്രീകരനായി ജയിച്ചിടട്ടെ.





ഡാക്ടർ കഗാവാ തിരുവിതാംകൂർ സന്ദർശിച്ച അവസരത്തിൽ ആലപ്പുഴവെച്ചെടുത്ത ഫോട്ടോ.

# കേരളീയ ദൃശ്യകലകൾ.

## നാട്യശാസ്ത്രത്തിന്റെ പ്രഥമ പ്രണേതാവു് ആരാണു്?

(വിദ്വാൻ, സി. കുൎയ്യൻ, തിരുവല്ലാ)

ആകാശംമുട്ടെ നിൽക്കുന്നപൎവ്വതശൃംഗങ്ങളേയുംഅവയുടെ അടിവാരത്തിൽ അന്തരന്തരാ പ്രതിഫലിച്ചു വൃക്ഷലതാദികളേയും തടിച്ചുകൊഴുത്തും ഫലപരിപൂരിതമായും നിൽക്കുന്ന ശാഖോപശാഖകളേയും മദയാനകൾ കണക്കേ നിൽക്കുന്ന കരിമ്പാറക്കൂട്ടങ്ങളെയും ഗംഭീരശബ്ദം പുറപ്പെടുന്ന വന്യമൃഗങ്ങളെയും കളകൂജനം ചെയ്യുന്ന ചെറുപക്ഷിവൃന്ദങ്ങളെയും നീലനിറന്ധ്റ നിബിഡമായ ആകാശം, നക്ഷത്രഗണങ്ങൾ, സൂൎയ്യചന്ദ്രാദിഗോളങ്ങൾ, എന്നിവയേയും എന്നുവേണ്ടാ, ഫലാഢ്യയും സൎവ്വത്ര രമണീയയും ആയ പ്രകൃതിയുടെ വൈചിത്ര്യങ്ങളെ ഓരോന്നും നിരീക്ഷിച്ച ആദിമ മനുഷ്യൻ വികാരപരവശനായി നൃത്തം വയ്ക്കുയും ഹർഷാരവങ്ങൾ പുറപ്പെടുവിക്കയും മറ്റും ചെയ്തു മനോവികാരങ്ങൾ പ്രത്യക്ഷപ്പെടുത്തി. ഈദൃശങ്ങളായ ചേതോവികാരങ്ങളുടെ സംസ്കൃതമായ പരിണാമഫലമാണു് ഇന്നത്തെ ഭാഷയും നാട്യകലയും; അഥവാ ഇന്നത്തെ ശ്രവ്യകാവ്യവും ദൃശ്യകാവ്യവും.

എല്ലാജാതിക്കാരുടേയും ഇടയിൽ ആദ്യകാലം മുതൽക്കുതന്നെ ഒരുതരം നാട്യവിദ്യ ഉണ്ടായിരുന്നിരിക്കണമെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. മതപരമായ കൎമ്മങ്ങളിൽ നിന്നും ഗാനങ്ങളിൽനിന്നുമാണു് നാട്യകലയുടെ ഉല്പത്തി എന്നു് ഓരോ രാജ്യക്കാരുടേയും ദൃശ്യകലാവിഭാഗം പരിശോധിക്കുന്നപക്ഷം മനസ്സിലാക്കാവുന്നതാണു്. ഗ്രീസ്സു്, റോം, ഇംഗ്ലണ്ടു്, മുതലായ രാജ്യങ്ങളിലെ ആദികാലത്തുള്ള പുരോഹിത കർമ്മാനുഷ്ഠാനങ്ങളെയും മതചൎയ്യകളേയും സൂക്ഷ്മപഠനം ചെയ്യുന്നവൎക്കു് ഈ വസ്തുത വ്യക്തമാകുന്നതാണു്. ബി. സി. ൨൪൦൦-ൽ തന്നെ നൃത്തഗീതാദികൾ ഇൻഡ്യയിൽ ആവിർഭവിച്ചിരുന്നു എന്നുള്ളതിനു് സാമവേദഗാനങ്ങൾതന്നെ ദൃഷ്ടാന്തമാണു്. കേരളത്തിലെ ഭദ്രകാളിപ്പാട്ടുകളും മററനേകം പാട്ടുകളും കേരളീയ നാട്യകലയുടെ പ്രാഗ്രൂപങ്ങളാണല്ലോ. പൌരാണികകാലത്തിനു മുമ്പുതന്നെ ഭാരതീയരുടെ ഇടയിൽ നാടകങ്ങൾ നടപ്പുണ്ടായിരുന്നു എന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളുമുണ്ടു്.

നാം ഇന്നു കാണുന്ന രൂപത്തിലുള്ള നാടകങ്ങളുടെ ആദികൎത്താവു് ആരാണെന്നു നിൎണ്ണയിക്കാൻ നിവൃത്തിയില്ലാതാണിരിക്കുന്നതു്. ഭരതമുനിയെ നാട്യശാസ്ത്രത്തിന്റെ പ്രഥമ പ്രവൎത്തകനായി വിചാരിക്കാവുന്നതാണു്. എന്നാൽ ഭരതമുനിക്കു മുമ്പായി, ശിലാലി, കൃശാശ്വൻ എന്നു രണ്ടു നാട്യശാസ്ത്രപ്രവൎത്തകന്മാർ ഉണ്ടായിരുന്നതായി പാണിനീ സൂത്രങ്ങളിൽനിന്നു മനസ്സിലാക്കാവുന്നതാണു്. ശിലാലീകൃശാശ്വന്മാരുടെവകയായി ഏതെങ്കിലും ഒരു ഗ്രന്ഥം കിട്ടുന്നതുവരെ നമുക്കു ഭരതമുനിയെ തന്നെ നാട്യശാസ്ത്രത്തിന്റെ ആദികൎത്താവായി വിചാരിക്കാവുന്നതാണു്. മലയാളനാടകസാഹിത്യം സംസ്കൃതസാഹിത്യത്തിന്റെ കേവലാനുകരണം എന്നു പറയുന്നതിൽ തെററുണ്ടെന്നു തോന്നുന്നില്ല.

ഇനിയും കേരളീയ നാട്യകലയുടെ ഏതൽക്കാല പൎയ്യന്തമുള്ള ഒരു സംക്ഷിപ്തചരിത്രം ഗദ്യനാടകപ്രസ്ഥാന പരിവൎത്തനത്തെ മനസ്സിലാക്കുന്നതിനു സഹായിക്കുന്നതാണു്. ഇതരദേശങ്ങളിലെന്നപോലെ ദ്രാവിഡരുടെ ഇടയിലും ദേവതാരാധനാരൂപത്തിലാണു് നാട്യത്തിന്റെ ആവിർഭാവം. ഭദ്രകാളീപരമായ തോററം മുതലായ പലതും പ്രാചീന ദൃശ്യകാവ്യസമ്പ്രദായത്തിന്റെ അവശിഷ്ടങ്ങളായി ഇന്നും നിലനിന്നു പോരുന്നുണ്ടു്. മാന്ത്രിക



മലയായിലെ ഒരു നാട്യവിദഗ്ദ്ധന്റെ "തിരപ്പുറപ്പാടു്"

പ്രവൎത്തിക്കും ഒരുതരം നൃത്തഗീതാദികൾ ഉണ്ടായിരുന്നു. കോലടിപ്പാട്ടു്, കണിയാൻപാട്ടു്, പുള്ളുവപ്പാട്ടു്. മുതലായവയും ദൃശ്യകലാ വിഭാഗത്തിൽ ഉൾപ്പെട്ടവയത്രെ. വടക്കെ മലബാറിൽ ദൈവം തുള്ളൽ, തീയാട്ടുപാട്ടു്, എന്നിങ്ങനെ ചില ദൃശ്യകാവ്യസമ്പ്രദായങ്ങളുണ്ടു്. കേരളബ്രാഹ്മണരുടെ സംഘക്കളി, ക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പുള്ള കല്യാണപ്പാട്ടു്, മാൎഗ്ഗംകളി, പരിചമുട്ടുകളി, ബ്രസീനാആട്ടം; മഹമ്മദീയരുടെ ഇടയിൽ നടപ്പുള്ള ചില കൈകൊട്ടിക്കളിപ്പാട്ടുകൾ, മോഹിനിയാട്ടം, കംസനാടകം, കുറത്തിയാട്ടം, തെക്കത്തിനാടകം, തിരുവാതിരകളി, മീനാക്ഷിനാടകം, കുടിയാട്ടം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം, രാമനാട്ടം, മൌനക്കൂത്തു്, ഓട്ടൻതുള്ളൽ; ഇത്രയും ഇക്കാലംവരെ കേരളത്തിലെ ദൃശ്യകലാവിഭാഗത്തിൽ പരിഗണിക്കപ്പെടേണ്ടവയത്രെ.

ചാക്യാന്മാർ ആടിവരുന്ന കൂടിയാട്ടം എന്ന സംസ്കൃത നാടകാഭിനയം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം, ഇങ്ങനെ മൂന്നുതരം ദൃശ്യകാവ്യങ്ങളാണു്. കഥകളിയുടെ ആരംഭകാലത്തു് കേരളത്തിൽ ഉൽകൃഷ്ടദൃശ്യകാവ്യങ്ങളുടെ നിലയിൽ നടപ്പുണ്ടായിരുന്നതു്. ഇതിൽ അഷ്ടപദിയാട്ടവും കൃഷ്ണനാട്ടവും നൃത്തപ്രധാനങ്ങളും കൂടിയാട്ടം നാട്യപ്രാധാന്യവുമാണു്. കഥകളിയിലെ നൃത്തനിയമനത്തിനുള്ള അടിസ്ഥാനവും അഷ്ടപദിയും കൃഷ്ണനാട്ടവും തന്നെയാണു്. പക്ഷെ ആ വിഷയത്തിൽ പല പരിഷ്ക്കാരങ്ങളും ചെയ്തിട്ടുണ്ടു്. ഈ പരിഷ്ക്കാരരീതികൾക്കാണു് "കല്ലടിക്കോടൻ" എന്നും "കപ്ളിങ്ങോടൻ" എന്നും രണ്ടുവകഭേദങ്ങൾ ഉണ്ടായിട്ടുള്ളതു്. കൂടിയാട്ടം, കൃഷ്ണനാട്ടം, രാമനാട്ടം ഇവയുടെ ഉൽപത്തി സംസ്കൃതനാടകത്തിൽനിന്നും അത്രേ.

മലയാളദൃശ്യകലയിൽ അടുത്തതായി പ്രത്യക്ഷപ്പെടുന്നതു തമിഴ് നാടകങ്ങളാണു്. ഇവയാകട്ടെ ബംഗാളി, പാർസി, എന്നീ നാടകങ്ങളുടെ പ്രാചീനരൂപങ്ങളായിരുന്നു. പിന്നീടുപരിഷ്ക്കരിച്ച തമിഴ് സംഗീതനാടകങ്ങൾപ്രത്യക്ഷപ്പെട്ടു. ഇവയുടെ സീനുകളും സംഗീതവും എത്രയും ആകർഷണീയങ്ങളും അത്ഭുതജനകങ്ങളുമായിരുന്നു. എന്നാൽ കഥാവസ്തു ഘടനയൊ രസമൊ പാത്രവിചാരമൊ ലവലേശം ദീക്ഷിക്കാതെയുള്ള ഒരുതരം സംഗീത സദസ്സുകളായിട്ടാണു് ഈ തമിഴ് നാടകങ്ങൾ അനുഭവപ്പെട്ടതു്.



പെരിയാർ അണക്കെട്ടു്.

രംഗത്തേക്കു വരുമ്പോൾ ഒരു മുൻപാട്ടും രംഗത്തിൽനിന്നും പോകുമ്പോൾ ഒരു പിൻപാട്ടും കൂടാതെ കഴികയില്ല. രാജാപാർട്ടും സ്ത്രീപാർട്ടും തമ്മിലുള്ള പേശലുകളും ശൃംഗാരാഭിനയങ്ങളും ആരേയും ഈ തമിഴ് നാടകരംഗത്തിലേക്കു് ആകൃഷ്ടരാക്കിയിരുന്നു.

പാശ്ചാത്യവിദ്യാഭ്യാസത്തിൻെറ പരിണതഫലമായ നിരൂപണബുദ്ധിയും വിജ്ഞാനസമ്പത്തും കേരളീയ നാട്യകലയിലും ഒരു നവചൈതന്യവും പ്രബുദ്ധതയും ഉൽഭൂതമാക്കി. കേരളകാളിദാസനായ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അഭിജ്ഞാനശാകുന്തളം ഭാഷയിലേക്കു വിവൎത്തനം ചെയ്തു. ഇതാണു രംഗത്തിൽ പ്രയോഗിച്ച ആദ്യനാടകം. പക്കമേളമോ പാത്രങ്ങളുടെ സംഗീതത്തിലുള്ള സംഭാഷണമൊ ഉണ്ടായിരുന്നില്ല. ഗാനത്തിനു പകരം ശ്ലോകം; പദ്യം ചൊല്ലി അതു ഭംഗിയായി അഭിനയിച്ചിരുന്നു. കൊല്ലം നാരായണപിള്ള ആദിയായ നടന്മാർ ശാകുന്തളം അഭിനയിച്ചു് നല്ല പേരെടുത്തിരുന്നു. ശാകുന്തളം പണ്ഡിതപാമരപൎയ്യന്തം രസിപ്പിക്കതന്നെ ചെയ്തു. ശാകുന്തളത്തിൻെറ ചോടുപിടിച്ചു, ജാനകീപരിണയം, ഉത്തരരാമചരിതം, ഭഗവദ്ദൂതു്, സുഭദ്രാൎജ്ജുനം, കുചേലഗോപാലം, മുതലായ ഭാഷാനാടകങ്ങൾ ഉണ്ടായി. മലയാളസാഹിത്യമണ്ഡലത്തിൽ നാടകകൃതികൾ വൎദ്ധിച്ചു. സരസശിരോമണിയായ രാമക്കുറുപ്പുസാർ അവർകളുടെ കുന്ദോദണ്ഡൻെറ പ്രഹരമേററു നാടകസെറുകാർ ഓട്ടംതുടങ്ങി. "വണ്ടിക്കാള കണക്കു വന്ന കവി മണ്ടന്മാരുടെ" മണ്ടയ്ക്കു് നല്ല കൊട്ടുകിട്ടി. നാടക കഥാരചന ഒട്ടൊന്നു ശമിച്ചു. ഇങ്ങനെ ഇരിക്കെ തമിഴ് നാടകങ്ങളെ അനുകരിച്ചു് മലയാള സംഗീതനാടകങ്ങൾ പ്രത്യക്ഷപ്പെട്ടു. സംഗീത നൈഷധം, ഹരിശ്ചന്ദ്രചരിതം, ശാകുന്തളം, സദാരാമ, ആദിയായ സംഗീതനാടകങ്ങൾ അഭിനയിച്ചുതുടങ്ങി. ബബ് ലംകട്ടീശപരൻ, കണ്ടിയൂർ കൊച്ചുകുഞ്ഞുഭാഗവതർ, ആറുമുങ്ങൽ നീലകണ്ഠപ്പിള്ള മുതലായവർ നാടാഭിനയത്തിൽ നല്ലപേരെടുത്തു. കാലാന്തരത്തിൽ "കൂണു കുരുക്കുന്നതുപോലെ" സംഗീത നാടകങ്ങൾ വൎദ്ധിച്ചു. അഭ്യാസമൊ ശക്തിയൊ നിപുണതയൊ ഇല്ലാത്ത, എന്നുവച്ചാൽ "നാസീൽ പുനശ്ചുംബിതം" എന്നു ചൊല്ലുമ്പോൾ മൂക്കിൽ വിരൽ വയ്ക്കുന്ന നടന്മാരും നാടകീയമായ അന്തരീക്ഷത്തെ സൃഷ്ടിക്കുന്നതിനു് അശേഷം പൎയ്യാ

പ്പുമല്ലാത്ത വല്ല വെളിമ്പറമ്പുകളുടേയും രംഗങ്ങളും 'സാമ്പിൾ' കാണിക്കുവാൻ ഉള്ള ഫ്റണ്ടുകർട്ടനും പലകനിരത്തി ശബ്ദം പുറപ്പെടുവിക്കുന്ന സ്റ്റേജുകളും പതിന്നാലാം നമ്പർ വിളക്കുകളും റിസ്റ്റുവാച്ചു കെട്ടി മുഖം മിനുക്കി മാലചാർത്തി ഒരു അരസ്ത്രീപ്പാർട്ടു കെട്ടിയിരിക്കുന്ന ഹാർമ്മോണിസ്റ്റുകളുടെ സംഗീതക്കസർത്തുകളും, വിദൂഷകൻെറ, ഹാസ്യരസമെന്ന വ്യാജേന വർഷിക്കുന്ന അശ്ലീലങ്ങളായ ഫലിതങ്ങളും എല്ലാംകൂടിച്ചേർന്ന് സംഗീതനാടകത്തിൻെറ 'ഭരതവാക്യം' ചൊല്ലിക്കഴിഞ്ഞിരിക്കുന്നു എന്നു വേണമെങ്കിൽ പറയാം. കഥയുടെ അനുഭവരസം അല്പംപോലും ചിന്തിക്കാതെ സ്വാഭാവികതയെത്തന്നെ നിശ്ശേഷം ഭഞ്ജിക്കാൻ ഇവർ ഒരുങ്ങിയിരിക്കയാണോ എന്നു തോന്നും.

ഹരിശ്ചന്ദ്രൻ ശ്മശാന കാവൽക്കാരനായി പ്രവേശിക്കുന്നതു "പാലാഭിഷേകം പഴനിമലയപ്പാ" എന്ന കീർത്തനം ചൊല്ലിക്കൊണ്ടാണു്. ചന്ദ്രമതി രംഗത്തേക്കു വന്നാലുടൻ ഹാർമ്മോണിസ്റ്റിൻെറ അടുക്കലേക്കു നീങ്ങിനിന്നു് "വയ്യൂ അഞ്ചെരക്കട്ടെയ്യൂ" എന്നു പറഞ്ഞു ശൃംഗാരലഹരി പാടാൻ തുടങ്ങും. ഒരു സംഗീതക്കസർത്തു കഴിയുമ്പോഴേക്കു് 'വൺസുമോർ' കിട്ടും. പിന്നെ മോഹിക്കാൻ തുടങ്ങുകയായി. "രഥാരൂഢനായി വില്ലും അമ്പും ധരിച്ചു് സൂതസമേതം പ്രവേശിക്കുന്ന ദുഷ്ഷന്തരാജാവു് വേണമെങ്കിൽ "വേഗമോടടവിയിൽധാവതിമാനിതാ" എന്നോ മറേറാ പാടിത്തകർത്തുകൊള്ളട്ടെ; എന്നാൽ സർപ്പദംശമേററു മരിച്ച ആ അരുമസന്താനത്തിൻെറ മൃതശരീരത്തോടുകൂടി അനുവാദം കൂടാതെ ചുടുകാട്ടിൽക്കടന്നു് ചന്ദ്രമതിയെ സമീപിക്കുന്ന ഹരിശ്ചന്ദ്രൻ "ആണ്ടിത്തിരുവേലാണ്ടിയോ" "ഗാന്ധിസന്യാസിയോ" പൊടിപാറി പ്രേക്ഷകസമക്ഷം ഹാർമ്മോണിസ്റ്റിനെ കൊമ്പുകുത്തിച്ചു് "അപ്ളോസ്" വാങ്ങിക്കുന്നതു് എങ്ങനെ സഹിക്കും." ഇതിലെങ്ങും ആരെയും കുററപ്പെടുത്തേണ്ട ആവശ്യം ഇല്ലതന്നെ. നമ്മുടെ നാടകമണ്ഡലം അത്രമാത്രം ഉയർന്നിട്ടേയുള്ളു എന്നു വിചാരിച്ചാൽ മതിയാകും. തമിഴ് നാടകക്കാരെ അനുകരിച്ചു ചെയ്യുന്ന ഈ ഔചിത്യഭംഗം മലയാളനാടകാന്തരീക്ഷത്തിൽനിന്നു നീങ്ങുവാനുള്ള അരുണോദയം കണ്ടു തുടങ്ങിയിരിക്കുന്നു. രീതി തമിഴ് നാടകത്തിൻേറതുതന്നെ, എങ്കിലും കഥാവസ്തുവിലും സീനുകളിലും ആകെക്കൂടിയുള്ള സ്വാഭാവികതയിലും എല്ലാം ഒരുവിധം ഔചിത്യബോധത്തോടുകൂടി സംസ്ക്കരിക്കപ്പെട്ട ഏതാനും നാടകസംഘങ്ങൾ ഇക്കാലത്തു നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുണ്ടെന്നുള്ളതു് ആശാസകരമാണു്.



പെരിയാർ അണക്കെട്ടും തടാകവും.
മറെറാരു വീക്ഷണകോണത്തിൽ നിന്നെടുത്ത ഫോട്ടോ.

# "ലോകരണത്തിലേ ഭിക്ഷുകി"

(ഹെയിൻറച്ച് വോൺ ക്ലീസ്റ്റിന്റെ
ഒരു ചെറുകഥ)

(പരിഭാഷകൻ. വിദ്വാൻ ആർ. വാസുദേവൻകർത്താ)

ഇററലിരാജ്യത്തിന്റെ ഉത്തരഭാഗത്ത്, ആൽപ്സ്പർവ്വതത്തിന്റെ അടിവാരത്തിലായി സ്ഥിതിചെയ്യുന്ന ലോകരണം എന്ന ദേശത്തിനടുത്ത് ഒരു പ്രഭുവിന്റെ വകയായി ഒരു വിശിഷ്ടഹർമ്മ്യം ഒരുകാലത്തുണ്ടായിരുന്നു. സെൻറ്ഗോഥാർഡ് എന്ന മലമ്പാതയിൽനിന്നു തെക്കോട്ടു പോകുന്ന ഒരാൾക്ക് ഇപ്പോഴും അതിന്റെ നഷ്ടശിഷ്ടങ്ങൾ കാണ്മാൻ പ്രയാസമില്ല. ആ മോഹനസൗധത്തിലേ ഒരു വിശാലമായ മുറിയിൽ, ഒരു മൂലയിൽ, ഒരു വൈക്കോൽ കെട്ടിനു മുകളിൽ വൃദ്ധയും രോഗിണിയും ആയ ഒരു ഭിക്ഷുകി ഒരു കാലത്തു കിടന്നിരുന്നു. ഭിക്ഷതെണ്ടി വീടുതോറും അലഞ്ഞുനടന്ന ആ സാധുസ്ത്രീയെ കുറിച്ചു കരുണ തോന്നി, ആ ഗൃഹത്തിലേ നായിക ആ ഭിക്ഷുകിക്കു സ്വന്തഗൃഹത്തിൽ അഭയം നൽകി, അവൾക്കു കിടപ്പാൻ കൊടുത്ത വൈക്കോൽ കൂട്ടമായിരുന്നു അതു്. ഈ മുറിയിലായിരുന്നു ഗൃഹനാഥനായ പ്രഭു തന്റെ തോക്കുകൾ മുതലായ ആയുധങ്ങൾ സൂക്ഷിച്ചിരുന്നതു്. അദ്ദേഹം ഒരുദിവസം നായാട്ടുകഴിഞ്ഞു വീട്ടിലെത്തി പ്രസ്തുതമുറിയിൽ പ്രവേശിച്ചപ്പോൾ, മൂലയിൽവൈക്കോൽ കിടക്കയിൽ കിടന്നിരുന്ന രോഗിണിയെ കണ്ടു പെട്ടെന്നു കുപിതനായ പ്രഭു അവളോടു് എഴുന്നേററു മാറിപ്പോകുവാനും അവിടെ ഉണ്ടായിരുന്ന അടുപ്പിന്റെ മറവിൽ ചെന്നു കിടപ്പാനും ആജ്ഞാപിച്ചു. വൃദ്ധ വളരെ പണിപ്പെട്ടു് എഴുന്നേററതോടുകൂടി മിനുസമേറിയ തറയിൽ കാൽ തെററി വീഴുകയാണുണ്ടായതു്. വീഴ്ചയുടെ ഫലമായി അവരുടെ നട്ടെല്ലിനു സാരതരമായ കേടു തട്ടുകയും ചെയ്തു. പറഞ്ഞറിയിക്കാൻ കഴിയാത്ത വിധത്തിലുള്ള വേദനയോടുകൂടി ആ സാധുസ്ത്രീ വീണ്ടും എഴുന്നേററു്, മുറിയിലൂടെ ഇഴഞ്ഞു് അടുപ്പിന്റെ മറവിൽ



ഉത്തരതിരുവിതാംകൂറിലെ വലിയ വെള്ളപ്പൊക്കകാലത്തു കാണുന്ന ഒരു കാഴ്ച

ചെന്നുപററി, ഗൃഹനാഥന്റെ ആജ്ഞയനുസരിച്ചും പുതിയ സ്ഥാനത്തു് എത്തി, തറയിൽ കിടന്നു ഞരങ്ങിക്കൊണ്ടു്, ആ രോഗിണി മരിക്കുകയും ചെയ്തു.

ഏതാനും സംവത്സരങ്ങൾ കഴിഞ്ഞ ശേഷം യുദ്ധം നിമിത്തവും കൃഷിപ്പിഴ നിമിത്തവും പ്രഭുവിന്റെ സ്വത്തു മിക്കവാറും നഷ്ടപ്പെട്ടതിനാൽ മേല്പറഞ്ഞ കെട്ടിടവും അതു നിന്നിരുന്ന സ്ഥലവും കൂടി വിൽക്കുവാൻ അദ്ദേഹം നിശ്ചയിച്ചു. ഫ്ളോറൻസ്കാരനായ ഒരു ധനികൻ ഒരു ദിവസം ഈ സ്ഥലത്തു വന്നു് നോക്കി, സൌധത്തിന്റെ മനോഹരത്വത്താൽ ആകൃഷ്ടനായി അതു വിലയ്ക്കു വാങ്ങുവാൻ സന്നദ്ധനായി. ഇടപാടു് ഭംഗിയായി കലാശിപ്പിക്കണമെന്നു താല്പര്യപ്പെട്ടിരുന്ന ഗൃഹനാഥൻ ഭാര്യയോടു കല്പിച്ചിരുന്നതനുസരിച്ചു, വേണ്ട വിധത്തിൽ വെടിപ്പാക്കി അലങ്കരിച്ചിരുന്ന മേല്പറഞ്ഞ മുറിയിലാണു ധനികനായ അതിഥിയുടെ സ്വീകരണം നടന്നതു്. ആ മുറിയിൽ കിടന്നുറങ്ങിയിരുന്ന അതിഥിക്കു് അർദ്ധരാത്രിസമയമായപ്പോൾ അത്ഭുതകരമായ ഒരു അനുഭവം ഉണ്ടായി. അയാൾ ഗൃഹനാഥനെയും മററും വിളിച്ചുണർത്തി അവരോടു ശപഥപൂർവ്വം പറഞ്ഞതു് ആ മുറിയിൽ എന്തോ അസാമാന്യമായ ഒരു ഭൂതത്തിന്റെ വിളയാട്ടം ഉണ്ടെന്നായിരുന്നു. മുറിയുടെ ഒരു മൂലയിൽ വൈക്കോലിൽ കിടന്ന അദൃശ്യനായ ഒരാൾ വൈക്കോൽ ഇളകി ഉണ്ടാകുന്ന മർമ്മരശബ്ദം പുറപ്പെടുവിച്ചശേഷം അവിടെനിന്നു് എഴുന്നേററു മുറിയിൽക്കൂടി വിലങ്ങെ നടന്നു് അടുപ്പിന്റെ മറവശത്തുചെന്നു ഞരങ്ങി നിലവിളിച്ചുവെന്നും കാലടികളുടെ ശബ്ദവും നിലവിളിയും സ്പഷ്ട

മായി കേൾക്കാമായിരുന്നുവെന്നും അതിഥി വിവർണ്ണവദനനായി പ്രസ്താവിച്ചു. വീട്ടുടമസ്ഥനായ പ്രഭുവിനു ഇതു നിമിത്തം ഉണ്ടായ ഭയത്തിനും സംഭ്രമത്തിനും അതിരില്ലായിരുന്നു.

താൽക്കാലികമായ ആ വികാരക്ഷോഭത്തെ നിയന്ത്രിച്ചിട്ട് ഗൃഹനാഥൻ ഒരു പച്ചച്ചിരി ചിരി[illegible]ണ്ടു് അതിഥിയോടു താൻ കൂടി ആ രാത്രി ആ മുറിയിൽത്തന്നെ കഴിച്ചുകൂട്ടാമെന്നു പറഞ്ഞുവെങ്കിലും വേറെ ഒരു മുറിയിൽ കിടക്കുന്നതാണു തനിക്കു ഹിതമെന്നു് ധനികൻ ശഠിച്ചതിനാൽ അങ്ങനെതന്നെ കഴിഞ്ഞു. പിറേറന്നു രാവിലെ വില്പന ഏർപ്പാടു വേണ്ടുന്നു വച്ചിട്ട് അയാൾ പിരിഞ്ഞുപോകയും ചെയ്തു.

ഈ സംഭവം കർണ്ണാകർണ്ണികയാ പ്രചരിച്ചു്, വസ്തുവും കെട്ടിടവും വിലയ്ക്കുവാങ്ങുവാൻ ഉദ്ദേശിച്ച ആളുകളെയെല്ലാം നിരാശപ്പെടുത്തി. പ്രഭുവിനും വലിയ ഇച്ഛാഭംഗമായി. കുറേദിവസം കഴിഞ്ഞു് അദ്ദേഹത്തിൻെറ സ്വന്ത ഭൃത്യന്മാർ തന്നെ മേൽപറഞ്ഞ മുറിയിൽ അർദ്ധരാത്രിസമയത്തു് അസാധാരണ സംഭവങ്ങൾ ഉണ്ടാകാറുണ്ടെന്നു സാക്ഷ്യപ്പെടുത്തിത്തുടങ്ങി. വീട്ടുടമസ്ഥൻ ഈ അമംഗള സംഭവങ്ങളോടു ധൈര്യസമേതം എതിർക്കുവാൻ തീർച്ചയാക്കി, അതിലേക്കു ഒരു രാത്രി തന്നത്താൻ സന്നദ്ധനായി. അന്നു സന്ധ്യയോടുകൂടി തൻെറ കട്ടിലും കിടക്കയും മററും ആ മുറിയിലേക്കു മാററിട്ട് അദ്ദേഹം അർദ്ധരാത്രിവരെ ഉറക്കമിളച്ചിരുന്നു. മണി പന്ത്രണ്ടടിച്ചപ്പോൾ സംഭ്രമജനകമായവിധം ചില ശബ്ദങ്ങൾ പുറപ്പെട്ടുതുടങ്ങി. വൈക്കോലിൻെറ ഇളക്കംകൊണ്ടുണ്ടാകാറുള്ള നേരിയശബ്ദമാണ് പ്രഭു ആദ്യം കേട്ടതു്. അതിനെ തുടൎന്നു്, വൈക്കോലിൽ കിടന്ന ഒരാൾ എഴുന്നേററു സാവധാനത്തിൽ നടക്കുന്നതുപോലെയും ഒടുവിൽ ഞരങ്ങുകയും ഏങ്ങലിടിക്കുകയും നിലവിളിക്കുകയും ചെയ്യുന്നതുപോലെയും ഉള്ള ഒച്ചകൾ കേട്ടു. പിറേറദിവസം രാവിലെ അദ്ദേഹം താഴത്തെ നിലയിൽ ചെന്നപ്പോൾ ഗൃഹനായിക രാത്രിയിലുണ്ടായ സംഭവങ്ങളെപ്പററി ഭർത്താവിനോടു ചോദിച്ചു. അദ്ദേഹം ചുററും നോക്കി വികാരഭരിതനായി അല്പം പരുങ്ങി നിന്ന ശേഷം കതകു നല്ലപോലെ അടച്ചിട്ട് ഭാര്യയോടു്, മുൻപുണ്ടായിരുന്ന കേൾവി സത്യംതന്നെ എന്നു സമ്മതിച്ചു. പ്രഭുപത്നിക്കു വലിയ ഭയമായി. അവരുടെ ജീവിതകാലത്തു് അവർ ഇത്രയും ഭയപ്പെട്ടിട്ടില്ല. എങ്കിലും താൻകൂടി നിൽക്കുമ്പോൾ ഇതുപോലെ വീണ്ടും ഒരു പരിശോധന നടത്തണമെന്നു് ഗൃഹനായിക അഭ്യർത്ഥിച്ചു. അടുത്തദിവസം രാത്രിയിൽ ഒരു വിശ്വസ്ത ഭൃത്യനോടുകൂടി അവർ ഇരുവരും ആ മുറിയിൽ മുൻരീതിയിൽ കാത്തിരിക്കുകയും അതേ രീതിയിലുള്ള പൈശാചിക ശബ്ദങ്ങൾ ചെവിക്കൊള്ളുകയും ചെയ്തു. പക്ഷേ കെട്ടിടം ഏതു നിലയിലും വിററുകളയണമെന്നുള്ള ഉദ്ദേശത്താൽ പ്രേരിതയായിരുന്നതുകൊണ്ടുമാത്രം പ്രഭുപത്നി തൻെറ ഭയസംഭ്രമങ്ങളെ ഭൃത്യൻെറ മുൻപിൽ വച്ചു പ്രകടിപ്പിക്കാതിരിക്കുകയും അവർ ശ്രവിച്ച ശബ്ദത്തിനു താൽക്കാലികങ്ങളായ ചില മുടന്തൻ യുക്തികൾ പറഞ്ഞു സമാധാനപ്പെടുകയും ആണു ചെയ്തതു്. മൂന്നാംദിവസം വൈകുന്നേരം, ഗൃഹാധിപനും സഹധർമ്മിണിയും മുകളിലത്തേ നിലയിലേക്കു്, തുടിക്കുന്ന ഹൃദയങ്ങളോടെ കയറിച്ചെന്നു് അതിഥി സ്വീകരണമുറിയിൽ പ്രവേശിച്ചു. അവരുടെ ഒരു നായാട്ടുപട്ടിയെ തുടൽ അഴിച്ചു വിട്ടിരുന്നതിനാൽ ആ പട്ടി ആ മുറിയുടെ വാതുക്കൽ നിന്നിരുന്നു. പ്രത്യേകമായ ഒരു കാരണവും കൂടാതെ അവർ അന്നേദിവസം പട്ടിയെക്കൂടി മുറിയ്ക്കുള്ളിൽ പ്രവേശിപ്പിച്ചു. ഒരു പക്ഷേ, തങ്ങളുടെ സമീപത്തു് ഒരു ജീവജന്തുകൂടി ഉണ്ടായിരുന്നുകൊള്ളട്ടെ എന്നുള്ള ഉദ്ദേശമായിരിക്കാം അവരുടെ ഈ പ്രവൃത്തിക്കു ഒരു പ്രേരണാശക്തിയായി ഭവിച്ചതു്. മുൻപ്രാവശ്യം വെളിച്ചംകൂടാതെയാണു പരിശോധന നടത്തിയിരുന്നതെന്നുള്ളതുകൊണ്ടു് ഈ തവണ മേശമേൽ രണ്ടു മെഴുകുതിരിയുംകൂടെ അവർ കത്തിച്ചുവച്ചു. ഏകദേശം പതിനൊന്നു മണിയായപ്പോൾ ഗൃഹനാഥൻ ഒരു കഠാരിയും കൈത്തോക്കും വഹിച്ചുകൊണ്ടു ഒരു കട്ടിലിലും നായിക സാമാന്യരീതിയിൽ വസ്ത്രം ധരിച്ചു് എതിർവശത്തുള്ള കട്ടിലിലും ഇരുന്നിരുന്നു. അവർ ഇരുവരും ഉദ്വേഗത്തെ ജയിക്കുവാൻ തക്ക വിധത്തിൽ ഉന്മേഷഭരിതരായി ഓരോ സംഭാഷണവിഷയങ്ങളിൽ ഏർപ്പെട്ടു കൊണ്ടാണു നേരം കഴിച്ചതു്. ഈ സമയത്തു പട്ടി അവർ ഇരുവരുടേയും മുൻപിലായി മുറിയുടെ നടുവിൽ മുൻ കാലുകൾ നീട്ടി അതിനു മുകളിൽ തലയും വച്ചു നിലംപററി കിടന്നുറക്കമായി. എന്നാൽ ഘടികാരം നിശാമദ്ധ്യത്തെ വിളിച്ചറിയിച്ച ആ നിമിഷത്തിൽ ആ പഴയ ഭയങ്കരശബ്ദം ആരംഭിക്കുകതന്നെ ചെയ്തു. മനുഷ്യദൃഷ്ടിക്കു് അഗോചരനായ ഏതോ ഒരാൾ മുറിയുടെ മൂലയിൽ നിന്നു തപ്പിപ്പിടിച്ചു് എഴുന്നേററതുപോലെ തോന്നി. വൈക്കോൽ ഇളകിയാൽ ഉണ്ടാകുന്ന മർമ്മരശബ്ദവും ശ്രവിക്കപ്പെട്ടു. ഉടനെ തന്നെ ഒരു പാദന്യാസശബ്ദം കേട്ടു പട്ടി പെട്ടെന്നുണൎന്നു് ചെവികൾ കൂർപ്പിച്ചു് എഴുന്നേററു മുരുമ്മുവാനും കുരയ്ക്കുവാനും തുടങ്ങി. അല്പം കഴിഞ്ഞപ്പോൾ തനിക്കെതിരായി ആരോ നേരിട്ടുവരുന്നു എന്നുള്ള നിലയിൽ പട്ടി പുറകോട്ടു പുറകോട്ടു മാറി. ഒടുവിൽ അടുപ്പിൻെറ പിൻഭാഗത്തു വരെ എത്തി. ഗൃഹനായിക പരിഭ്രമിച്ചു മുറിയിൽനിന്നു വെളിയിലേക്കു ഓടി. പ്രഭു തൻെറ കഠാരി കൈയ്യിൽ എടുത്തുകൊണ്ടു "ആരാണു് ഇവിടെ?" എന്നു ചോദിച്ചു. എന്നാൽ മറുപടി ഒന്നും ഉണ്ടായില്ല. ഇതിനിടയിൽ പ്രഭുപത്നി വണ്ടി കൊണ്ടുവരുവാൻ ആജ്ഞാപിക്കുകയും അതിൽ കയറി നഗരത്തിലേക്കു ഓടിച്ചുപോകുവാൻ തീരുമാനിക്കുകയും ചെയ്തു. എന്നാൽ [illegible]ത്രയ്ക്കുള്ള ഒരുക്കങ്ങൾ തിടുക്കത്തിൽ നടന്നുകൊണ്ടിരിക്കെ അവർ നാലുവശത്തും നോക്കിയപ്പോൾ കെട്ടിടത്തിനു് അഗ്നിബാധ ഉണ്ടായിരിക്കുന്നതായി കണ്ടു. ഭയസംഭ്രമങ്ങളാൽ അന്ധനായി, ജീവിതനൈരാശ്യംമൂലം ഗൃഹനാഥൻ തന്നെ ഒരു മെഴുകുതിരി എടുത്തു കെട്ടിടത്തിൻെറ മരപ്പണിയുള്ള ഭാഗത്തു തീകത്തിക്കുകയാണുണ്ടായതു്. ഭർത്താവിനെ രക്ഷിക്കുവാൻ പ്രഭുപത്നി ആളുകളെ പറഞ്ഞയച്ചുവെങ്കിലും അതുകൊണ്ടു ഒരുഫലവുമുണ്ടായില്ല. തീപിടിച്ച കെട്ടിടത്തിനുള്ളിൽ കിടന്നു് ആ ഭാഗ്യഹീനൻ ഏററവും ദയനീയമായ വിധത്തിൽ മരണം പ്രാപിച്ചു. ലോകരണത്തിലെ ഭിക്ഷുകിയോടു് യാതൊരിടത്തുനിന്നു എഴുന്നേററു പോകുവാൻ താൻ ആജ്ഞാപിച്ചുവോ, ആ മുറിയുടെ മൂലയിൽത്തന്നെ ആ ഗൃഹാധിപൻെറ [illegible] അദ്ദേഹത്തിൻെറ ഭൃത്യന്മാർ [illegible]ച്ചിട്ടുള്ള കെട്ടിടത്തിൻെറ ശൂന്യശിഷ്ടങ്ങളുടെ മദ്ധ്യത്തിൽ ഇപ്പോഴും കാണുവാൻ കഴിയും.



അനാഥശിശുക്കളുടെ ആത്മസംതൃപ്തി—
ആലപ്പുഴ ജൂബിലി ഭവനത്തിലെ ചില ബാലന്മാർ

.........

# പറങ്കികൾ കണ്ട കൊല്ലം.

## ദേശിംഗനാട്ട റാണിയും, വനിതാസൈന്യവും

(വിദ്വാൻ വി. റ്റി. അയ്യ്)

"കൊല്ലംകണ്ടവനു ഇല്ലം വേണ്ട" എന്നു ചൊല്ലുണ്ടായതു കൊണ്ടറിയാം അതിൻെറ പ്രാചീനതയും പ്രതാപവും. സംവത്സരത്തിനു 'കൊല്ല'മെന്നു പറയുന്നതു കൊല്ലത്തുവച്ചു കൊല്ലവർഷം ഏർപ്പെട്ടത്തിയതുകൊണ്ടാണെന്നും പറയാറുണ്ട്. വാണിജ്യകേന്ദ്രമായിരുന്നു കൊല്ലം. മലബാർതീരത്തു കൊല്ലവും കോഴിക്കോട്ടുമായിരുന്നു വിദേശികളെ ആകർഷിച്ചിരുന്ന നഗരികൾ. ചൈനാ-മലബാർ കച്ചവടം പണ്ടു നടന്നിരുന്നതു കൊല്ലംമുഖേന ആയിരുന്നു. കുബേരന്മാരായ വണിഗ്വരന്മാർ അന്നു കൊല്ലത്തു കുടികൊണ്ടിരുന്നു. അവരുടെ വസതികൾ ചരക്കുകൾകൊണ്ടു നിറഞ്ഞിരുന്നുവത്രെ. അറബികളും പേർഷ്യാക്കാരും ഇവിടെ വന്നു കച്ചവടം നടത്തിയിരുന്നു. പല വൈദേശിക സഞ്ചാരികളും കൊല്ലത്തെ വർണ്ണിച്ചിട്ടുണ്ട്. പതിനാറാം നൂററാണ്ടുവരെ കൊല്ലം ഉച്ചനിലയിൽ വർത്തിച്ചിരുന്നു. പോർത്തുഗീസു രേഖകളിൽനിന്നും അക്കാലത്തെ കൊല്ലത്തിൻെറ നില ഏതാണ്ടു അല്പം വ്യക്തമാകുന്നുണ്ട്.

കണ്ണനൂർ, കൊച്ചി, കോഴിക്കോട്ട് ഈ സ്ഥലങ്ങളെ അപേക്ഷിച്ചു കൊല്ലം പതിനാറാം ശതകത്തിലും വാണിജ്യത്തിൽ ഉയന്ന നില പ്രാപിച്ചിരുന്നു. ചോഴം, സിംഹളം, മലാക്കാ, ബെങ്കാളം മുതലായ ദേശങ്ങളുമായി കൊല്ലം കടൽ വ്യാപാരത്തിൽ ഏർപ്പെട്ടുകൊണ്ടിരുന്നു. അന്നു വേണാട്ടു വാണുകൊണ്ടിരുന്ന ഗോവർദ്ധന രാജാവിനു പാണ്ടി രാജ്യത്തിൻെറ ദക്ഷിണ ദേശവും സ്വാധീനമായിരുന്നു. ആ തമ്പുരാൻെറ സൈന്യസമൂഹത്തിൽ വില്ലും അമ്പും എടുത്തു പ്രയോഗിക്കുന്നതിനു വൈഭവമുള്ള മുന്നൂറു വനിതകളും ഉണ്ടായിരുന്നുവത്രെ. വേണാട്ടടികളുടെ കാര്യക്കാരനായി നഗരത്തിൽ നിവസിച്ചിരുന്ന നമ്പിയാതിരി, പോർട്ടുഗീസ് കപ്പൽ വന്നുചേർന്ന വിവരം അറിഞ്ഞ ഉടനെ ചെന്നു എതിരേററു അവരെ സ്വീകരിച്ചു. വിവരം തിരുമനസ്സറിയിപ്പാൻ ആളെ അയക്കുകയും ഉണ്ടായി. കൊല്ലം മുതൽ കന്യാകുമാരിപര്യന്തം ഉള്ള വേണാട്ടു മുഴുവൻ അദ്ദേഹത്തിൻെറ അധീനതയിൽ ആയിരുന്നുവത്രെ. ഈഴത്തുനിന്നും കപ്പം വാങ്ങിക്കയും നരസിംഹരോടു എതിക്കാൻ വട്ടം കൂട്ടുകയും ചെയ്ത ഈ മഹാരാജാവിനോടു പോർട്ടുഗീസു പടനായകനായ അൽബുക്കർക്ക് വിനയപുരസ്സരമാണു പെരുമാറിയതു്.

മന്ത്രിയുടെ ശുപാർശ പ്രകാരമാണു കൊല്ലത്തു അന്നു പാണ്ടികശാല കെട്ടുവാൻ പറങ്കികൾക്കു അനുവാദം ലഭിച്ചതു്. ആറായിരം കുടി നസ്രാണികൾ അന്നു കൊല്ലത്തുണ്ടായിരുന്നതായിട്ടാണു് പറങ്കികൾ ധരിച്ചതു്. തോമ്മാശ്ലീഹാ പണിയിച്ച ദേവാലയം അന്നു നസ്രാണികൾ പോർട്ടുഗീസരെ കാണിച്ചുവത്രെ. പാണ്ടികശാലയിൽ താമസിച്ച ൨൦ പറങ്കികളിൽ ഒരുവനായ റൊദ്രീഗു എന്ന സന്യാസി ഈ പള്ളിയെ പുതുക്കി പണിയിക്കുക ഉണ്ടായി. അൽബുക്കർക്കിനു കപ്പൽ നിറയെ ചരക്കുകളും കയററി കൊല്ലത്തുനിന്നു പോകുവാൻ അന്നു (൧൫൦൪) പ്രയാസമുണ്ടായില്ല.

എങ്കിലും പിന്നീടു കൊല്ലത്തെ നിവാസം പോർട്ടുഗീസുകാൎക്കു ശുഭപ്രദമായി കലാശിച്ചില്ല. മന്ത്രിയും പോർട്ടുഗീസു പ്രതിനിധിയുമായി ശണ്ഠ ആയി. ചോനകരും നായന്മാരും മന്ത്രിയോടു ചേർന്നു പടക്കൊരുങ്ങി. പറങ്കികൾ ൧൩ പേരും കുറെനേരം എതിർത്തുനിന്നു. ഗത്യന്തരമില്ലാതെ ഭഗവതി ക്ഷേത്രത്തിൽ അഭയം പ്രാപിച്ചു. ശത്രുക്കൾ വിറകു ചുററുംകൂട്ടി തീ കൊളുത്തുകയാൽ അവരെല്ലാം ദഹിച്ചുപോയി. വിവരമറിഞ്ഞ പറങ്കികൾ പ്രതികാരമായി കടലിൽ കണ്ട പല പടകുകളെയും നശിപ്പിച്ചു.

൧൫൧൬-ൽ കൊല്ലത്തെ രാജാവു ഒരു ബാലനായിരുന്നു. രാജപ്രതിനിധിയായി, സഹോദരി ആഴിപണ്ടാരി രാജ്ഞി രാജ്യം വാണിരുന്നു. ഈ രാജ്ഞി പറങ്കികളോടു ഇണങ്ങി വസിച്ചു. അവരുടെ വസ്തുവകകളും ജീവനും നശിപ്പിച്ചതിനു ൫൦൦ ഭാരം മുളകു ഏല്പിച്ചുകൊള്ളാമെന്നും ചുട്ടുപോയതോമ്മാപ്പള്ളി പുതുക്കി പണിയിച്ചു കൊടുക്കാമെന്നും മററും സമ്മതിച്ച്, മന്ത്രിമാരായ പിള്ളമാരും ചേർന്നു എഴുതി ഒപ്പിട്ടു കൊടുക്കുക ഉണ്ടായി. എന്നാൽ ഉടമ്പടി പ്രകാരം കാര്യങ്ങൾ നടന്നില്ല. മുളകിനു ആവശ്യപ്പെട്ടപ്പോൾ, അയൽ രാജ്യവുമായി നടക്കുന്ന പടയുടെ ശേഷമേ നിവർത്തി ഉള്ളൂ എന്നും മററും സമാധാനം പറഞ്ഞു.

കവടിയാർ കുന്നു കൊട്ടാരം.
പരിഷ്ക്കരിച്ചതിനു മുമ്പുള്ള ചിത്രം.

നിർബന്ധിച്ചതിനാൽ പാണ്ടികശാല കെട്ടുവാൻ റാണി ഒടുവിൽ വളരെ 'ക്ലേശിച്ച്' സമ്മതിക്കയുണ്ടായി. സ്ഥലവാസികളായ പ്രജകളിൽ പലൎക്കും ഇതു് രസിച്ചില്ല. അവർ ഇളയ കുമാരി രാജ്ഞിയെ ചെന്നു കണ്ടു സങ്കടം ഉണർത്തിച്ചു. പറങ്കിക്കപ്പിത്താൻ മന്ത്രികളെ വശീകരിച്ചിരുന്നതിനാൽ പ്രജകളുടെ എതിർപ്പു ഫലപ്പെട്ടില്ല. ഉടൻതന്നെ പാണ്ടികശാലകെട്ടി ഓലമേഞ്ഞുകഴിഞ്ഞു. കൊച്ചിയുടെ തഴപ്പും കോഴിക്കോട്ടിൻെറ താഴ്ചയും പോർട്ടുഗീസരുടെ ആനുകൂല്യ പ്രാതികൂല്യലക്ഷ്യങ്ങളായി ഗണിച്ചിരുന്ന രാജ്ഞിക്കു പറങ്കികളോടു പിണങ്ങുവാൻ ഇഷ്ടമുണ്ടായില്ല.

കൊല്ലത്തെ പാണ്ടികശാല കോട്ടയായി രൂപാന്തരപ്പെടുത്തുന്നതിനു പറങ്കികൾക്കു കുറെ കഴിഞ്ഞപ്പോൾ ആഗ്രഹമുണ്ടായി. രാജ്ഞിക്കും മന്ത്രിപ്രവരനായ ചാത്തൈണപിള്ളയ്ക്കും ൪൦൦൦ പണത്തോളം കാഴ്ചവച്ച് ഇക്കാര്യം സാധിക്കുന്നതിനു അവർ നിശ്ചയിച്ചു. എന്നാൽ കുമാരി രാജ്ഞിക്കു ഈ ഏർപ്പാടു ഒട്ടുംതന്നെ ഇഷ്ടമായില്ല. ഈ രാജ്ഞിയുടെ ആശ്രിതന്മാരിൽ പ്രധാനികൾ ഉണ്ണിരിപ്പിള്ള, ബാലപ്പിള്ള കുറുപ്പ്, കൊല്ലക്കുറുപ്പ് ഇവർ മൂ

വരുമായിരുന്നു. ഓരോരുത്തർക്കും ൩൦൦ ഭടന്മാർ വീതം യുദ്ധസന്നദ്ധരായി സ്വാധീനത്തിൽ ഉണ്ടായിരുന്നുവത്രെ. ഇവരെ മൂവരെയും പറങ്കിക്കപ്പിത്താൻ സാമദാനങ്ങളാൽ വശീകരിച്ച്, പാണ്ടികശാല വിസ്തൃതമാക്കുന്ന എന്ന നാട്യത്തിൽ കോട്ടയുടെ പണി ആരംഭിച്ചു. എന്നാൽ കുമാരി രാജ്ഞിയും സോദരനാം മാപ്പിളമാരും ഒത്തുചേർന്ന്, ആയുധമെടുത്ത് എതിർക്കുന്നതിന്നൊരുങ്ങി. മൂത്തറാണിയും ചാണൈപ്പിള്ളയും വന്നു സമാധാനം പറഞ്ഞിട്ടും അവർ അടങ്ങിയില്ല. കോട്ടയുടെ അടിസ്ഥാനം ഉറപ്പിച്ചു മാത്രയിൽ ൨൦൦൦ നായന്മാർ വന്നു ലഹള ഉണ്ടാക്കി. എങ്കിലും രാത്രിയിൽതന്നെ പറങ്കികൾ വലിയ തോക്കുകൾ നിരത്തിക്കഴിഞ്ഞതിനാൽ അവർ ഭയന്നു പിൻവാങ്ങിപ്പോയി. ൧൭൧൯-ൽ ആ കോട്ടയുടെ പണി പൂർത്തിയായി. തോമ്മാപ്പള്ളി പുതുക്കി പണിയുന്നതിന്നും അനുവാദം ലഭിച്ചു. തന്മൂലം മുളകിന്റെ കാര്യം പരദേശികൾ തൽക്കാലം നിർബന്ധിച്ചില്ല. അക്കാലത്തു ൩൦൦൦ കാളകളുടെ പുറത്തു ചുരം വഴി അരിവരുത്തി കായംകുളത്തുനിന്നു മുളകു കയററി കൊണ്ടുപോകുന്ന വിവരം അറിഞ്ഞു പറങ്കികൾ കയർത്തു. റാണിയുടെ അടുക്കൽ സങ്കടം ബോധിപ്പിച്ചെങ്കിലും ആ മുളകു ബ്രഹ്മസ്വമാകുന്നു എന്നു പറഞ്ഞു റാണി ഉദാസീനയായി വർത്തിച്ചു. ഒരാളുടെ തലയ്ക്ക് ൭൦ രൂപ കൊടുക്കാം എന്നു സമ്മതിച്ച് ൭൦൦ നായന്മാരെ ഉടൻ പറങ്കികൾ അയച്ചു. അവർ ചെന്നു കാളകളെ പിടിക്കുകയും അഞ്ചാളുകളുടെ തലയും മുളകും കൊണ്ടുവരികയും ഉണ്ടായി. കച്ചവടക്കാർ ഭയന്നു നാനാവഴിക്കും ചിതറിപ്പോയി. അങ്ങനെ ചുരംവഴിയുള്ള മുളകു കച്ചവടം അവസാനിച്ചു.

൧൭൨൦-ൽ ൪ ഗോപുരങ്ങളോടുകൂടി സമചതുരമായ കോട്ട, തുറമുഖദ്വാരത്തിൽ പണി പൂർത്തിയായിക്കഴിഞ്ഞു. അതിന്നു തോമ്മാക്കോട്ട എന്നാണത്രെ നാമകരണം ചെയ്തതു്. കോട്ടയുടെ പണി തീർന്ന ഉടനെ കണക്കിൻ പ്രകാരമുള്ള ൨൦൦ ഭാരം മുളകിന്നു പറങ്കികൾ നിർബന്ധിച്ചുതുടങ്ങി. അതു നീരസത്തിന്നു നിദാനമായി. കുമാരി രാജ്ഞിയും പുത്രൻ മാർത്താണ്ഡൻ തിരുവടിയും പല പല ശല്യങ്ങൾ ആരംഭിച്ചു. പറങ്കികൾ സങ്കടം ബോധിപ്പിച്ചതു നിഷ്ഫലമായി കലാശിച്ചു. കുറുപ്പന്മാർ മൂവരും പോർട്ടുഗീസു പക്ഷത്തിൽ ചേർന്നുകൊള്ളാമെന്നു പറഞ്ഞെങ്കിലും ഇരുപക്ഷവും പരസ്പരം വിശ്വസിച്ചില്ല. ഒടുവിൽ ൧൭൦൦൦ നായന്മാർ ഒത്തുചേർന്നു കോട്ടയെ എതിർത്തു. ബാലപ്പിള്ളക്കുറുപ്പായിരുന്നു ഇവരിൽ മുമ്പൻ. കോട്ടയുടെ ചുററും നിൽക്കുന്ന തെങ്ങുകൾ മുറിച്ചതു ശണ്ഠ തുടങ്ങുവാൻ കാരണമാക്കി. പറങ്കികൾ പീരങ്കികൾ പ്രയോഗിച്ചു. നായന്മാർ കോട്ടപ്പണിക്കു സഹായിച്ചവരിൽ കണ്ടവരെ എല്ലാം വധിച്ചു. എങ്കിലും കൊല്ലത്തു റാണിയ്ക്കു പല വിധത്തിൽ തോൽവികൾ ഉണ്ടായി. ഒടുവിൽ, കൊച്ചിയിൽ വാഴുന്ന പോർട്ടുഗീസധിപനോടു ക്ഷമ ചോദിച്ചു. അദ്ദേഹം സന്ധിയ്ക്കായി ചില മദ്ധ്യസ്ഥരെ കൊല്ലത്തേക്കു അയച്ചു. റാണി തന്റെ ഭാഗം വാദിക്കുന്നതിനായി കോട്ടയിലേക്കു അയച്ചതു് കൊച്ചുക്കാളി എന്നു പേരുള്ള സുപ്രസിദ്ധയായ ഒരു ക്രൈസ്തവ വനിതയെ ആയിരുന്നു. പിള്ളമാർ താനേ വന്ന് അവരുമായി സംസാരിച്ചല്ലാതെ സന്ധി പ്രായോഗികമാകയില്ല എന്നു പറങ്കികൾ ശഠിച്ചു. അതിനാൽ ചാണൈപിള്ള അടുത്ത ദിവസം രാത്രിയിൽ കോട്ടയിൽവന്നു പോർട്ടുഗീസുകാരുമായി കാര്യങ്ങൾ പറഞ്ഞു ഒതുക്കി സന്ധിയായി. എങ്കിലും വ്യവസ്ഥകളുടെ കാഠിന്യംകൊണ്ടോ എന്തോ ഒപ്പിടുന്നതിൽ വൈമനസ്യം ഭാവിച്ചു ഒടുവിൽ വ്യവസ്ഥകളിൽ പലതും അനുസരിച്ചു റാണിമാർ പ്രവർത്തിച്ചുവെന്നാണു ചരിത്രം.

# ചിത്രപൂജ.

(തിരുവല്ലാ, എൻ. കേശവപിള്ള)

അഴകന്റെ പുല്ലു മാടത്തിന്നുള്ളിൽ
നിഴലിട്ടിരുന്നു നിലാവെളിച്ചം
അതിന്നുള്ളിൽ നിന്നുമൊരപ്സരസ്സിൽ
മധുരസംഗീതം വഴിഞ്ഞിരുന്നു.
അവിടേയ്ക്കുവെണ്ണെത്താനാർത്തിയോടെ
പവമാനൻ വെമ്പുകയായിരുന്നു.
പരിസരവല്ലീ നികുഞ്ജകത്തിൽ
പരഭൃതം നാണിച്ചൊളിച്ചിരുന്നു.
അഴകന്റെ കണ്മണി, "കൊച്ചുനീലി",
അഴകും വിശുദ്ധിയുമൊപ്പമാർന്നോൾ
അവളുടെ സാന്ധ്യപ്രണാമരംഗം
അവിടെന്നാമീക്ഷിപ്പതസ്തപങ്കം
 മഴവില്ലുപോലെ മനോജ്ഞകാന്തി
 വഴിയുന്ന പൂക്കൾ കൊരുത്തിണക്കി,
 സുലളിത ശില്പകല തുളുമ്പും
 നിലയിൽ ചെറിയൊരു കോവിലാക്കി,
 അകമേപ്രതിഷ്ഠിച്ചു ചിൽപ്പൊരുളാം
 അവളുടെ സ്വാതന്ത്ര്യദൈവതത്തെ!
 കരുണക്കടലായ ചിത്തിരപ്പൊൻ–
 തിരുവടിതൻപൂജാ വിഗ്രഹത്തെ!!
നിറകതിർച്ചൂഴെത്തിളങ്ങി നിൽക്കും
നിലവിളക്കിന്റെ നവപ്രകാശം,
വിരിമലർമാലയും ചന്ദനപ്പൊൻ
തിരികളും വീശുംസുഗന്ധലേശം,
കിളിമൊഴിപാടുമാ കീർത്തനത്തിൻ
ലളിതപ്രസന്ന കലാവിലാസം,
അതിന്നുള്ളിലാഴ്ന്നു നമസ്ക്കരിക്കും
അവളുടെ ദിവ്യമനോവികാസം,
പ്രതിനവകാന്തി പുണർന്നചിത്ര–
പ്രതിമതൻപേശലസന്നിധാനം,
ഇനിയെന്തു ചൊല്ലുണ്ടതക്കുടിലിൽ
തനിയേ പറന്നെത്തിദേവലോകം!!
 അവനതശീർഷയായ്കൈത്തലത്തിൽ
കുവലയമൊട്ടൊന്നു ചാർത്തിമാറിൽ
നിരവദ്യനിർവൃതിയിങ്കൽനീന്തി
നിലകൊള്ളുമക്കൊച്ചു നീലിപാടി:—
 "പതിതക്ഷ്വലംബധർമ്മമൂർത്തി,
 പരമാത്മസൌഹൃദചക്രവർത്തി
 തിരുവഞ്ചിരാജ്യസുകൃതപൂരം
 കരുണാകരന്റെ നവ്യാവതാരം
 മഹിതവിളംബരകൊണ്ടു–ഹന്ത–
 മതമുദ്ധരിച്ചമഹാനുഭാവൻ
 സുചിരം ജയിക്കട്ടെ, ചിത്രതാര–
 സുകൃതമീ ഞങ്ങൾക്കു ധർമ്മദൈവം.

# സംസാരത്തിൽ നിന്നു് സന്യാസത്തിലേക്കു്.

## ഒരു ചലച്ചിത്രനടനുണ്ടായ ഹൃദയപരിവൎത്തനം.

1



ഫാദർ കോൺസ്റ്റൻറിയിൻ ആദ്യം ഒരു കേഡററായി സൈന്യത്തിൽ ചേൎന്നു.

2



പിന്നീടു് ഹോളിവുഡിൽ വച്ചു വൈമാനികനായി ജീവിതം നയിച്ചു.

3



അതിനുശേഷം ഒരു കപ്പലിലെ ക്യാപ്ററനായി ജോലി നോക്കി.

7



ഒടുവിൽ തിരുവിതാംകൂറിലെത്തി വിജനമായ വനപ്രദേശത്തു കുടിൽകെട്ടി ഏകാന്തധ്യാനജീവിതം നയിക്കുന്നു.



4



കപ്പലിലെ ജോലി ഉപേക്ഷിച്ച ശേഷം വീണ്ടും സൈനികോദ്യോഗസ്ഥനായി.

5



ഹോളിവുഡിൽ വച്ചു "കോസ്സാക്സ്" എന്ന ചലച്ചിത്രകഥയിൽ അഭിനയിച്ചു ധാരാളം പണം സമ്പാദിച്ചു.

6



ജീവിതത്തിൽ വലിയ പരിവൎത്തനം സംഭവിക്കയാൽ സന്യാസിയായി

തിരുവിതാംകൂറിലെ മനോഹര വനപ്രദേശമായ "കുട്ടിക്കത്തുപാറ"യിൽ പൎണ്ണാശ്രമം സ്ഥാപിച്ചു് താമസിക്കുന്ന ഫാദർ കോൺസ്റ്റൻറയിൻ എന്ന പാശ്ചാത്യസന്യാസിയുടെ ജീവിതചരിത്രം ഈ ചിത്രങ്ങളിൽ നിന്നു മനസ്സിലാക്കാം.

# ചൈത്രഗീതം.

(മൂത്തൂർ രാഘവൻ നായർ)

പുഷ്പമകരന്ദം തുളുമ്പും മലർക്കാവേ ധർമ്മ-
ശ്രീമഹാഭൂവേ! ദേവിക്കായിരം നമസ്കാരം!
ഉന്മിഷൽ പ്രേമംസർവ്വാഭീഷ്ടങ്ങളും ദാനംചെയ്യാ-
വിശ്വമ്ഭരം വിലസുന്നു നിന്മൃദുവിരിമാറിൽ
സൌമ്യമന്ദസ്സൌഭാഗ്യത്തിൻ ഛായയിൽ സുഖിച്ചാത്മ
സൌഭഗം നുകർന്നാവൂ ദാസരാമടിയങ്ങൾ
വൻതമസ്സാളും മമചിത്തത്തിലെമ്മട്ടാവോ,
വഞ്ചിഭൂതീശഗവാൻറവിഗ്രഹം പ്രതിഷ്ഠിയ്ക്കും?
പാഴ്മൊഴിപലതും ഞാനേന്തിയനാവാലെമ്മ-
ട്ടാമഹാത്മാവിൻ തിരുനാമങ്ങൾ വാഴ്ത്തിപ്പാടും?
ദുരിതാപത്താൽ മഷിവററിയപേനത്തുമ്പാൽ
ദ്രുപരതത്തേവർണ്ണിച്ചെമ്മട്ടു പദ്യം തീർക്കും?



മി: മൂത്തൂർ രാഘവൻനായർ

സാഹസമോർത്താൽ മാപ്പിരക്കുന്നു തദ്ദമനിർ-
മ്മോഹനിസ്തുല്യകർമ്മദക്ഷനെൻ തിരുമേനി
വഞ്ചിശവംശത്തിന്നു വൈഡൂർയ്യരത്നപ്രജ്ഞാ-
സഞ്ചയത്തിനു കാണപ്പെട്ടൊരു ദൈവം'
ഹൈന്ദവ ധർമ്മത്തിന്നൊരോമനക്കുട്ടൻ സാക്ഷാൽ
ശ്രീപത്മനാഭൻറെ പാദപങ്കജദാസൻ'
ദുർകാന്തവീരന്മാർക്കുമാദർശയോഗ്യൻ' യോഗി-
ലോകാതിപൂജ്യൻ, പൊന്നുതമ്പുരാൻ വഞ്ചീശ്വ-
രൻ
താരുണ്യസരസ്സിങ്കൽ നീന്തിയാനന്ദം നേടും
ആരാജഹംസത്തിൻറമാഹാത്മ്യമെന്താതേണ്ടു?
ക്ലുപ്തൈതിരുമുമ്പിലർപ്പണം ചെയ്വാനൊരു
കല്പനതന്നാലുമങ്ങതുട്ടതകാരുണ്യാബ്ധേ
പാവനപ്രേമം ചിന്നും ഭാവൽകമന്ദസ്മേരം
പാഴിരുൾക്കണ്ടിൽപ്പോലും തൂവിളക്കൊളിതൂവി.
കാവ്യചോദനമങ്ങെത്തൂലികാവിളയാട്ടം
നവ്യസൂജപലവേദസാരത്തെപ്പാഠിപ്പിച്ചു.

# ഒന്നാംസാർ.

ബഞ്ചൊടിപ്പൻ പരീക്ഷയിൽ സാർ സമ്പാദിച്ച വിജയം—ഉദ്യോഗ വേട്ട—
മീശക്കുവേണ്ടി സാർ പെട്ടന്ന പാട്—ദിനചര്യ—സ്ക്കൂളിലേക്കുള്ള
യാത്ര—സാറിൻറ ഘടികാരവും സമയനിർണ്ണയസമ്പ്രദായവും—
കോട്ട് ഊരുന്ന മാജിക്ക വിദ്യ.

"എന്നെ വല്ല കോളജിലും ഒരു പ്രഫസറായി നിയമിക്കേണ്ടിയിരുന്നു. ഈ നാലാം ക്ലാസ്സിലും മററും എന്തു പഠിപ്പിക്കുവാനാണ്."—സാർ പറയുന്നു.

(കുര്യൻ തൈയ്യിൽകൂടവിൽ ബി. ഏ. ബി. എൽ.)

I

ഞങ്ങളുടെ ഒന്നാംസാറിനെ പലക്കും പരിചയമുണ്ടായിരിക്കും; പരിചയമില്ലാത്ത പോഷിണി വായനക്കാർ വല്ലവരുമുണ്ടെങ്കിൽ ആ മഹാനുഭാവനെ കണ്ടുപിടിച്ച് പരിചയപ്പെടുന്നതിന് ഈ ലേഖനം ഒരു മുഖാന്തിരമായി പരിണമിക്കുമെന്നു വിശ്വസിക്കുന്നു. നിങ്ങളെ സാറുമായി പരിചയപ്പെടുത്തുന്നതിൽ എനിക്ക് ഒരു ഉദ്ദേശമേയുള്ളു. പരിഹാസയോഗ്യമായി അദ്ദേഹത്തിൻറ പക്കൽ വല്ലതുമുണ്ടെങ്കിൽ അതു് നമുക്കും വേണ്ടെന്ന് വയ്ക്കണം. നാലുപേരു കേട്ടാൽ നല്ലതെന്നു പറയുന്നതു വല്ലതുമുണ്ടെങ്കിൽ അതു നമുക്കും സ്വീകരിക്കാം. ഈ ഉദ്ദേശത്തോടുകൂടി സുപ്രസിദ്ധനായ ഒന്നാംസാറിനോട്—അല്ലെങ്കിൽ സായിപ്പ് ഭാഷയിൽ പറയുന്നപക്ഷം, ഹെഡ്മാസ്റ്റർ സാറിനോട് പരിചയപ്പെടുന്നതു് പ്രയോജനകരമായിരിക്കും.

ഒന്നാംസാർ എന്നു പറഞ്ഞതുകൊണ്ട് വല്ല ഇംഗ്ലീഷ് ഹൈസ്ക്കൂളിലെയൊ മലയാളം ഹൈസ്ക്കൂളിലേയൊ ഹെഡ്മാസ്റ്ററാണെന്ന് ആരും തെററിധരിക്കരുതു്. നാലുക്ലാസ്സുള്ള ഒരു ഗ്രാമീണ മലയാളം പള്ളിക്കൂടത്തിലെ പ്രധാന അദ്ധ്യാപകനാണ് അദ്ദേഹം. ഏതു ഗ്രാമത്തിലെന്നു ചോദിച്ചാൽ "ഒരു ഗ്രാമത്തിൽ" എന്നു മാത്രമെ തൽക്കാലം മറുപടി പറയുവാൻ നിർവാഹമുള്ളു. അവിടെ സാറു നിലയും വിലയുമുള്ള ഒരു സർക്കാരുദ്യോഗസ്ഥനാണ്, പൗരപ്രധാനിയാണ്. ഏതു ദേശത്തു പോയാലും തൻറെ മഹിമയ്ക്കു ഒരു കുറവും ഉണ്ടാകയില്ലെന്നാണ് സാറിൻറ ഭാവമെന്നു തോന്നുന്നു. സാർ ഒരു പരീക്ഷ പാസ്സായിട്ടുണ്ട്. ആ പരീക്ഷ ജയിച്ചിട്ടുള്ള മററനേകരുടെ അഭിമാനത്തിന് വല്ല ക്ഷതവും പററിയേക്കുമോ എന്നു ഭയന്ന് ആ പരീക്ഷയുടെ പേരു പറയുന്നില്ല. ആ പരീക്ഷതന്നെ ജയിച്ചവർ നമ്മുടെ നാട്ടിൽ ധാരാളമുണ്ടെന്നും, അവരെ പൊതുജനങ്ങൾക്ക് വളരെ ഭയമാണെന്നും മാത്രം സൂചിപ്പിച്ചുകൊള്ളട്ടെ. "പൊന്നച്ചാ ഈ കൂട്ടരോട് ഇടപെടാൻ വളരെ പ്രയാസമാണ്" എന്ന് സാറിനെപോലെ പരീക്ഷാ യോഗ്യതയുള്ളവരെക്കുറിച്ചു പല മഹാന്മാരും പറയുന്നതു കേട്ടിട്ടുണ്ട്. അരഡസൻ തവണ ഒന്നാംസാർ, പരീക്ഷാരാക്ഷസനുമായി ഗുസ്തിപിടിച്ചിട്ടുണ്ട്. ആദ്യത്തെ രണ്ടുമൂന്നു പ്രാവശ്യം ബുദ്ധിശാലിയായ അദ്ദേഹം ചോദ്യക്കടലാസിലെ തെററുകളെല്ലാം ചൂണ്ടിക്കാണിച്ചു, പരീക്ഷകന്മാരെ നിർദ്ദയം ശകാരിച്ചും ഉത്തരക്കടലാസു നിറച്ചു. പരീക്ഷകന്മാരെക്കാൾ സമർത്ഥനായ വിദ്യാർത്ഥി ജയിക്കാതിരിക്കുമോ? അദ്ദേഹത്തിനു യാതൊരു സംശയവുമില്ല. പരീക്ഷ കഴിഞ്ഞു് ഉത്തരക്കടലാസിൽ കാണിച്ച വീരകൃത്യങ്ങൾ പ്രസംഗിച്ചുകൊണ്ട് നടക്കയാണ്. സാധുക്കളായ സതീർത്ഥ്യർ മിഴിച്ചു നോക്കയല്ലാതെ എന്തുചെയ്യും? മകൻറെ സാമർത്ഥ്യത്തിൽ തികഞ്ഞ വിശ്വാസമുള്ള സാറിൻറെ പിതാവ് എല്ലാ പ്രാവശ്യവും പറയും "ഈ തിരുവിതാംകൂ

എങ്ങിനിവരിതെയൊരു ജീവിതം കാണാകുന്നു?
തുംഗാഭിമാനം കൊണ്ടതുഷ്ടരായടിയങ്ങൾ.
ഭാവുകധർമ്മക്ഷോണീപാവനപ്പൂന്തോട്ടത്തിൽ
ശ്രീവസന്തത്തേവാഴ്ത്തിപ്പാടട്ടേകുയിലുകൾ.

:....... ....... 

റിൽ ഒരാൾ ജയിക്കയാണെങ്കിൽ അതു ഞങ്ങടെ......ആയിരിക്കും" എന്നു്. ഇങ്ങനെ മൂന്നുനാലു തവണകൾ കഴിഞ്ഞു സാറിന്റെ ബുദ്ധി നേരെ വീണു. സാധാരണക്കാരെപ്പോലെ രണ്ടു പരീക്ഷകൾക്കുകൂടി ചേർന്നു. ഒടുവിൽ "ബഞ്ചൊടിക്കുന്ന പരുവമായപ്പോൾ" സാറും ജയിച്ചു. പിന്നെ ഉദ്യോഗവേട്ടയായി. ഡയറക്ടറാഫീസിന്റെ വാതിൽക്കൽ കാൽചട്ടയും കോട്ടും തലപ്പാവും മറ്റുമായി നിന്നിരുന്ന ശിപായിയെ കണ്ടു് ഡയറക്ടറാണെന്നു് ധരിച്ചു്, സാർ താണു തൊഴുതു് അപേക്ഷകൊടുത്തു് സങ്കടം പറഞ്ഞു എന്നും കേട്ടിട്ടുണ്ടു്. സൂക്ഷ്മമായ അറിവു ലഭിച്ചിട്ടില്ലാത്തതിനാൽ ആ കഥയൊക്കെ വിടുന്നു. എങ്ങിനെയെങ്കിലും അദ്ദേഹം ഒരുദ്യോഗം കരസ്ഥമാക്കി. അതിനു ശേഷമുള്ള സംഗതികളാണു് നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു്.

നമ്മുടെ ഒന്നാംസാറിനെ കണ്ടാൽ ഒരു സാധാരണ മനുഷ്യനെന്നെ പറയാനുള്ളു. കൃശഗാത്രനുമല്ല, സ്ഥൂലഗാത്രനുമല്ല. വയസ്സു് നാല്പതിനോടടുത്തു വരുമെങ്കിലും ശ്മശ്രുരഹിതമായ ആ മുഖത്തു നോക്കിയാൽ ഒരു ഇരുപതു വയസ്സിൽ കൂടുതൽ തോന്നുകയില്ല. മീശ തീരെയില്ലെന്നു പറയാനും പാടില്ല. മൂക്കിന്റെ നേരെ താഴെ അഞ്ചോ ആറോ ചെമ്പൻ രോമങ്ങൾ കറുത്ത വാവു് അടുക്കുമ്പോൾ പ്രത്യക്ഷപ്പെടാറുണ്ടു്. അതേ ജാതിയിൽ മൂന്നുനാലെണ്ണം താടിയിലും. പഠിക്കുന്ന കാലം മുതലേ സാറിനെ കഠിനമായി അസഹ്യപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഒരു കാര്യം ഇതുമാത്രമാണു്; മീശയില്ലല്ലോ എന്നുള്ള ദുഃഖം. 'മീശയില്ലെങ്കിൽ പെണ്ണു കിട്ടുകയില്ല' എന്നു പറഞ്ഞു് പലരും സാറിനെ ഇടക്കാലത്തു് നിരാശപ്പെടുത്തിയിട്ടുണ്ടു്. അന്നു് അദ്ദേഹം ഏതെല്ലാം വൈദ്യന്മാരെ സമീപിച്ചു. ഈശ്വരനു മാത്രമറിയാം. പന്നിനെയ്യും കരടിനെയ്യും, പോത്തുനെയ്യുമെല്ലാം മുഖത്തു് കോരി ഒഴിച്ചു. പക്ഷെ തപ്പിനോക്കിയപ്പോൾ പിന്നെയും മുഖത്തു് ആ പഴയ ഏഴു ചെമ്പൻമീശ മാത്രമേയുള്ളു. എന്തു ചെയ്യാം. കല്യാണം കഴിച്ചിട്ടും മീശയെക്കുറിച്ചുള്ള മഹാദുഃഖം സാറിനെ വിട്ടിട്ടില്ല. ഇപ്പോൾ മദ്രാസിൽ നിന്നോ ബോംബെയിൽനിന്നോ ഒരു ചായം വരുത്തി തേച്ചു് ഉള്ള ചെമ്പൻമീശ കറുപ്പിച്ചു് മൂക്കിനു് താഴെ ഒരു പരിഷ്ക്കാരപ്പൊടിമീശയുടെ രൂപത്തിൽ വച്ചുകൊണ്ടു നടക്കയാണു്.

ദിനചര്യകളെ സംബന്ധിച്ചു് വളരെ കൃത്യനിഷ്ഠയുള്ള ഒരാളാണു് ഒന്നാംസാർ. പെരുമീനുദിക്കുമ്പോൾ അദ്ദേഹം കിടക്കയിൽ നിന്നെഴുന്നേൽക്കും. വെളുപ്പാൻ കാലത്തു് നടക്കുന്നതു് വളരെ ആരോഗ്യപ്രദമാണെന്നു് ആരോ സാറിന്റെ തലമണ്ടയിൽ കുത്തിചെലുത്തിയിട്ടുണ്ടു്.



തിരുവിതാംകൂറിലെ അനാഥബാലന്മാരുടെ ആശ്രയക്ഷേത്രം—ആലപ്പുഴ ജൂബിലിഭവനം.

ഇരുട്ടും മഴയും ഒന്നും വകവെയ്ക്കാതെ ഒരു വളഞ്ഞ വടിയും കറക്കിക്കൊണ്ടു് വായുവേഗത്തിൽ ഇടവഴികളിൽകൂടി പായുന്ന സാറിനെ കണ്ടു് ഭയന്നു് ആർക്കും മസൂരിക്കു പനിക്കാതിരിക്കുന്നതുതന്നെ ഭാഗ്യം. ഏതായാലും ഗ്രാമീണരിൽ ഭൂരിഭാഗവും കണ്ണുതിരുമ്മി എഴുന്നേറ്റുവരുമ്പോൾ സാറിനെയാണു് സാധാരണ കണികാണാറുള്ളതു്. "ഈശ്വരാ ഈ മുടിഞ്ഞവനെ ഇനിയും കാണരുതെ" എന്നു പലരും ശപിക്കുന്നതു് അദ്ദേഹം അറിയുന്നില്ല. നടപ്പു കഴിഞ്ഞു് വന്നാലുടനെ കുളികഴിയണം. ക്രൂനിസിസ്റ്റമാണു്. മൂന്നേമുക്കാൽ നാഴിക അനങ്ങാതെ പച്ചവെള്ളത്തിൽ കുത്തിയിരിക്കണം. തണുപ്പും മറ്റും അദ്ദേഹത്തിനു സാരമില്ല. നാട്ടുകാരെല്ലാം ഇതുപോലെ ചെയ്യണമെന്നാണു് സാറിന്റെ ഉപദേശം. സാറിനെ ബഹുമാനമുള്ള പലരും അദ്ദേഹം ചെയ്യുന്നതുപോലെയൊക്കെ ചെയ്യുന്നുമുണ്ടു്. ഏതായാലും സാറിന്റെ പ്രഭാതനിഷ്ഠകൾ അയൽപക്കക്കാർക്കു് വളരെ ശല്യമായി തീർന്നിട്ടുണ്ടു്. വെളുപ്പിനെ എഴുന്നേറ്റു് അദ്ദേഹം അട്ടഹാസം തുടങ്ങും. സുഷുപ്തിയിലാണ്ടു കിടക്കുന്ന അയൽക്കാരെല്ലാം ഞെട്ടിയുണരുന്നു. വീട്ടിലെ കൊച്ചുകുട്ടികളെയും വിരുന്നുകാരെയും അദ്ദേഹം ഉറക്കയില്ല. എല്ലാവരെയും തട്ടിയുണർത്തും. എന്തൊരു ശല്യം!

മീശയില്ലെങ്കിലും ഒന്നാംസാർ ദിവസേന യൂറോപ്യൻ രീതിയിൽ മുഖക്ഷൗരം നടത്തും. അതാണു് സ്റ്റൈലെന്നു് സാറിനറിയാം. സാറൊരു ചെറിയ ചിട്ടിത്തലയാളും ബാങ്കുമാനേജരുമാണു്. കണക്കു പുസ്തകവുമായി ഒമ്പതുമണിവരെ കഴിച്ചുകൂട്ടും. ഭക്ഷണത്തിന്റെ കാര്യത്തിലും മറ്റും സാറിനു് വലിയ നിർബന്ധമില്ല. ഭക്ഷണത്തിനും മറ്റും തുച്ഛമായ ചിലവേ പാടുള്ളു. എങ്ങിനെയെങ്കിലും പണമുണ്ടാക്കണമെന്നേ സാറിനുദ്ദേശമുള്ളു. ഏതായാലും കൃത്യം ഒൻപതുമണിക്കു പള്ളിസ്കൂളിലേക്കു യാത്രയാകും. ആ പോക്കാണു് കാണേണ്ടതു്. കോട്ടിട്ടുകൊണ്ടേ സാർ പോകയുള്ളു. കുറഞ്ഞതു് മൂന്നുവർഷം മുമ്പു് അലക്കി തേച്ചെടുത്ത ഒരു പച്ച കോട്ടുണ്ടു് സാറിനു്. അതു് യാതൊരു ഉടവും തട്ടാതെ ഇന്നുവരെ സൂക്ഷിക്കുവാൻ സാറിനു് സാധിച്ചതു് എങ്ങിനെയാണെന്നു് പലരും അത്ഭുതപ്പെടാറുണ്ടു്. ഏതായാലും അലക്കുകാരനു് സാറിനോടു് അത്ര ഇഷ്ടമില്ലെന്നു് പറയാതെ തരമില്ല. പച്ചകോട്ടു് ഇട്ടിട്ടു് കഴുത്തു മുതൽ അരവരെ മൊട്ടുസൂചിയും സേഫ്റ്റിപിന്നും ഉപയോഗിച്ചു് സാർ സുമാറായി കുത്തിക്കെട്ടുന്നു. കോട്ടിട്ടു കഴിഞ്ഞാൽ പിന്നെ അദ്ദേഹം കുനിയുകയും തിരിയുകയുമൊന്നുമില്ല. രണ്ടു കയ്യും ദൂരെ പിടിച്ചു് നേരെ മുമ്പോട്ടു മാത്രം നോക്കി വടിപോലെ പോകുന്ന ഒന്നാംസാറിനെക്കണ്ടാൽ ആരാണു് ഒന്നു നോക്കാത്തതു്!

സാറിന്റെ ഇടത്തുകൈപ്പത്തിയിലേക്കു വെളുത്തു് ദോശപോലെ ഒരു സാധനം തൂങ്ങി കിടക്കുന്നു. ദോശയല്ല, സാർ അതു കൂടക്കൂടെ ചെവിയിൽ വച്ചു ശ്രദ്ധിക്കുന്നുണ്ടു്. അതൊരു റിസ്റ്റുവാച്ചുതന്നെ. ഒരിക്കൽ ഒരു ശിഷ്യൻ സാറിനോടു ചോദിച്ചു. "സാർ ഇത്ര വലിയ വാച്ചെന്തിനാണു്?"

സാർ—എടോ "പരോപകാരാർത്ഥമിദം ശരീരം" എന്നല്ലെ പ്രമാണം. ദൂരെ നിന്നാലും മറ്റുള്ളവർക്കുകൂടി സമയം കാണാനാണു് വലിയവാച്ചു്.

കുട്ടി—സാർ, എന്നാൽ ഒരു വലിയ നാഴികമണി കഴുത്തിൽ തൂക്കിയിട്ടുകൊണ്ടു് നടക്കുന്നതാണു് നല്ലതു്.

# “ചരണം ശരണം”

(വിദ്വാൻ ആർ. വി. മുളമൂട്)

1

കൃഷ്ണസൂക്തിദ സഭയ്ക്കു നയിക്ക-
പ്പെട്ട പൂരുഷരിരിക്കവെയെന്നായ്
ആർ വിചിന്തനമിയന്നു തപിച്ചാ-
ധർമ്മപുത്രരഥ ഭീമനൊടോതി.

2

“ഹാ! ധനാപഹരണോദ്യമരാം ദു-
ര്യോധനാദിയൊടെതിർക്കുക”യെന്നായ്
നീ പുരാ കഥനമാർന്നിതു, ഞാനോ
‘സ്വാമിയേ ശരണ’മെന്നുരചെയ്തേൻ.

---

സാറിന്റെ അരിശമൊന്നും പറയാനില്ല. ആ പാവപ്പെട്ട കുട്ടിയെ അദ്ദേഹം ധാരാളം ചൂരൽ കഷായം കുടിപ്പിച്ചു എന്നു പറഞ്ഞാൽ മതി. വഴിയിൽവച്ച് നിങ്ങൾ സാറിനോട് സമയമെന്തായെന്ന് ചോദിക്കയാണെന്നിരിക്കട്ടെ. ഉടനെ അദ്ദേഹം കൈപൊക്കി വാച്ചിൽ ഒന്നുനോക്കും. എന്നിട്ട് തലയുയർത്തി സൂര്യനെ നോക്കും. ഒടുവിൽ പറയും “ഏകദേശം പത്തുമണിയായിട്ടുണ്ട്.” വാച്ചാണോ, സാറാണോ കുറ്റക്കാരൻ? എനിക്കറിഞ്ഞുകൂടാ.

ശിഷ്യന്മാർക്കെല്ലാം സാറിനെ വളരെ ഭയമാണ്. സാർ പഠിപ്പിക്കാൻ വളരെ സമർത്ഥനാണ്. പക്ഷെ കുട്ടികൾക്കൊന്നും മനസ്സിലാകയില്ല. വലിയ മഹാനാണെങ്കിലും, അസ്ഥാനത്ത് അകപ്പെട്ടുപോയാൽ സാമർത്ഥ്യമൊന്നും പ്രകടിപ്പിക്കുവാൻ സാദ്ധ്യമല്ല. സാറിനെ വല്ലകോളേജിലും ഒരു പ്രഫസറായി നിയമിക്കേണ്ടതായിരുന്നു. “ഈ നാലാം ക്ലാസ്സിലും മറ്റും എന്തു പഠിപ്പിക്കാനാണ്” എന്നു സാറുതന്നെ പലപ്പോഴും പറയാറുണ്ട്.

വൈകുന്നേരം പച്ചക്കോട്ട് ഉടയ്ക്കാതെതന്നെ സാർ വീട്ടിലെത്തും. മൊട്ടുസൂചിയും സേഫ്റ്റിപിന്നും മറ്റും ഊരിയിട്ട് കോട്ടിന്റെ കഴുത്തിലുള്ള വളയം ഭിത്തിയിലുള്ള ആണിയിൽ കൊളുത്തും. അതിനുശേഷം ഇരുകൈകളും പുറകോട്ടു നിവർത്തിപ്പിടിച്ചുകൊണ്ട് സാർ മുമ്പോട്ടു നടക്കും. കോട്ട് ആണിയിൽ കിടക്കും! ഇതാണ് സാറിന്റെ മാജിക്ക വിദ്യ.

(സാറിന്റെ ഭാഷാരീതി പ്രസംഗം മുതലായവ അടുത്തതിൽ)



മി: ആർ. വി. നായർ

3

“യാജ്ഞചെയ്യരുതു, ദുഷ്ടരൊടേൽക്കാ-
നാജ്ഞ നൽകുകിലിവൻ പൊടിയാക്കാം”
എന്നു നീയിവനൊടോതിയതിന്നും
‘സ്വാമിയേ ശരണ’മെന്നുരചെയ്തേൻ.

4

“മുമ്പൊരിക്കൽ വിഷമേകിന ദുഷ്ട-
ക്കൊമ്പരാമവരെ നമ്പരുതമ്പോ!
അമ്പിനൻപുസമമ”ല്ലിതിചൊന്നാൻ,
‘സ്വാമിയേ ശരണ’മെന്നുരചെയ്തേൻ.

5

“ചുട്ടുകൊല്ലുവതിനുദ്യമമാർന്നാ-
രൊട്ടുനാളിലതുമൊക്കെ മറന്നോ!”
ഝട്ടൊടേവമുരചെയ്തിതു നീതാൻ;
‘സ്വാമിയേ ശരണ’മെന്നു കഥിച്ചേൻ.

6

വിദ്യയിങ്കലനുജൻ നിപുണൻതാൻ;
ഉദ്യമിപ്പതിനുമുണ്ടൊരു കാലം;
സദ്യശസ്സുമിനി വന്നിടുമെന്നായ്
‘സ്വാമിയേ ശരണ’മെന്നു കഥിച്ചേൻ.

7

നൂറുപേരഹഹ! കൂടിന നീതി-
ന്യായശാലയിൽ വരുത്തിനിറുത്തി
സാധ്വിയെപ്പരിഹസിപ്പതിനോർത്താർ;
‘സ്വാമിയേശരണ’മെന്നു കഥിച്ചേൻ

8

ലോചനദ്വയമുരുട്ടിയെഴും ദു-
ശ്ശാസനന്റെ ദുർന്നയമിന്നാൾ
“വായനയ്ക്കുവിജയങ്കലിതോർക്ക;
‘സ്വാമിയേ ശരണ’മെന്നു കഥിച്ചേൻ.

9

ഭീമമായ പലതും സഭയിങ്കൽ
കാട്ടി നമ്മെയപമാനിതരാക്കാൻ
നിന്നിടുന്നിതവരെന്നു നിനച്ചാൻ;
‘സ്വാമിയേശരണ’മെന്നു കഥിച്ചേൻ.

10

കണ്ണനുണ്ടു തുണയെന്നു നിനച്ചീ-
വണ്ണമങ്ങനെയിവൻ ജപമാർന്നേൻ;
കണ്ണടച്ചഹഹ! നിന്നിതു നീയും;
‘സ്വാമിയേ ശരണ’മെന്നു കഥിച്ചേൻ.

11

നിന്റെ നല്ലനുജനാമവനെങ്ങോ
ഭ്രാന്തനെന്ന വിധമായ് ബത! നിന്നു;
വെന്തചിത്തമൊടടുത്തിവനാർന്നോൻ
‘സ്വാമിയേശരണ’മെന്നു കഥിച്ചേൻ.

12

ഓർക്ക കൃഷ്ണഭഗവാന്റെ പടുത്വം;
പാർക്ക മാതൃക, നിനക്കൊരു പാഠം;
ആർക്കു ദൈവവിധി നിർണ്ണയമാകും?
“സ്വാമിയേശരണ”മെന്നു തൊഴുന്നേൻ.

13

ദോഷമൊന്നുമുളവായതുമില്ലി-
ങ്ങീശ്വരന്റെ കൃപകൊണ്ടു തദാനീം
വാശിയാർന്നവരിളിഭ്യരുമായി;
“സ്വാമിയേശരണ”മെന്നു തൊഴുന്നേൻ.

14

സത്യമാർജ്ജവമഹിംസ ഗുണം സൽ-
കൃത്യമെന്നിവയെഴുന്നൊരുദിക്കിൽ
നിത്യമീശ്വരനിയന്നിടുമോർക്ക;
‘സ്വാമിയേശരണ’മെന്നു തൊഴുന്നേൻ.

15

ചേലെഴുന്ന പരദേവതതാൻ പാ-
ഞ്ചാലിതന്നുടയ രീതി കാണുവാൻ
ലീലകോലിനതു കോമളമല്ലോ;
‘സ്വാമിയേശരണ’മെന്നു തൊഴുന്നേൻ.

16

ദ്വേഷ്യമാരൊടുമെടുക്കരു, തപ്പോൾ
ദ്വേഷവും പരമിരിക്കരുതപ്പോൾ
ഈശനുണ്ടു വിധി നൽകുവതിന്നായ്
‘സ്വാമിയേശരണ’മെന്നു തൊഴുന്നേൻ

17

സൈന്യശേഖരണമങ്ങവർ ചെയ്യു-
ന്നിന്നധർമ്മരണമാണിതു പാർത്താൽ;
സ്വാമിതൻ ചരണമേന്തുമെനിക്കോ
‘സ്വാമിയേശരണ’മിങ്ങിനിമേലും.’

---

# ഭാരതത്തിലെ പുരാതന രാജവംശം.

## രാജഭക്തി നിർഭരമായ വഞ്ചിരാജ്യം.

(പി. കൃഷ്ണയ്യർ എം. എ. മങ്കൊമ്പു്)

ഈശ്വരൻ മനുഷ്യലോകത്തിനു് അപ്രത്യക്ഷനാണെന്നാണു് നമ്മുടെ. ബോദ്ധ്യം പക്ഷെ, ഈശ്വരനെന്ന ഒരു ശക്തിയുണ്ടെന്നും ആ ശക്തിയുടെ കേളീരംഗമാണു് ലോകമെന്നും ഈശ്വരവിലാസത്തിന്റെ പ്രസരിപ്പുകൊണ്ടാണു് ലോകചക്രം തിരിയുന്നതെന്നും, നാം ദൃഢമായി വിശ്വസിക്കുന്നു. വാസ്തവത്തിൽ ഈശ്വരൻ ലോകത്തിനു് തീരെ അസ്പഷ്ടനല്ല. ഭഗവൽ ഗീതയുടെ മാഹാത്മ്യത്തിൽ വിശ്വസിക്കുന്നവർക്കു് അതിൽനിന്നും, ഈശ്വരൻ ലോകത്തിൽ പല രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതായി മനസ്സിലാക്കാൻ കഴിയും. "സർവ്വവൃക്ഷങ്ങളിൽവെച്ചു് അശ്വത്ഥവും, ദേവർഷികളിൽ നാരദനും, ഗന്ധർവ്വന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ കപിലമുനിയും, അശ്വങ്ങളിൽ ഉച്ചൈശ്ശ്രവസ്സും, ഗജേന്ദ്രന്മാരിൽ ഐരാവതവും, മനുഷ്യരിൽ രാജാവും ഞാനാണെന്നറിയുക" എന്നു് ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനോടു് അരുളിച്ചെയ്യുന്നു. മനുഷ്യവർഗ്ഗത്തിൽ രാജാവായി ഈശ്വരൻ പ്രത്യക്ഷപ്പെടുന്നു എന്നല്ലെ നാം ഇതിൽനിന്നു മനസ്സിലാക്കേണ്ടതു്? ഈശ്വരഭക്തിക്കു പ്രാധാന്യമുണ്ടെന്നു വിശ്വസിക്കുന്ന ലോകം രാജഭക്തിക്കു് തത്തുല്യമായ പ്രാധാന്യം കല്പിക്കാൻ കടപ്പെട്ടിരിക്കുന്നു. ഇൻഡ്യാമഹാരാജ്യം ഈ തത്വത്തെ പ്രാചീനകാലം മുതൽ നിലനിർത്തി വന്നിരിക്കുന്നതായി ചരിത്രം നമ്മെ പഠിപ്പിക്കുന്നു. രാജഭക്തിയിൽ അദ്വിതീയരാണു് ഇൻഡ്യാക്കാർ.

ഭാരതത്തിലെ ആദർശങ്ങളും വിശ്വാസങ്ങളും തനിനിറത്തിൽ പ്രചരിച്ചിരിക്കുന്നതും വിദേശാക്രമണങ്ങൾക്കോ തന്മൂലമുള്ള മാററങ്ങൾക്കോ വിധേയമാകാത്തതുമായ ഏതെങ്കിലും ഒരു വിഭാഗം ഇൻഡ്യയിലുണ്ടെങ്കിൽ അതു് തിരുവിതാംകൂർ രാജ്യമാണു്. പരശുരാമസൃഷ്ടിയായ ഈ രാജ്യത്തിലെ നിവാസികൾ രാജഭക്തിയിൽ മുഴുകിയവരാണെന്നുള്ളതു് സർവ്വസമ്മതമായ ഒരു പരമാർത്ഥം മാത്രമാകുന്നു. തിരുവിതാംകൂർ പ്രജകൾ രാജകുടുംബത്തോടും രാജാക്കന്മാരോടും സ്നേഹവാത്സല്യാതിരേകത്താൽ തങ്ങളുടെ രാജഭക്തിയെ സദാ പ്രകടിപ്പിച്ചുവരുന്നതു് നാം ദൈനംദിനം കണ്ടുവരുന്നുണ്ടു്. ഒരു യോഗം കൂടുന്നപക്ഷം ആദ്യത്തെ പ്രമേയം രാജഭക്തിപ്രമേയമായിരിക്കും. മഹാരാജാക്കന്മാരുടെ തിരുനാൾ ദിവസങ്ങൾ അടുക്കുമ്പോൾ തിരുവിതാംകൂർ ജനതയ്ക്കു് ആകമാനം അത്യുത്സാഹം തന്നെ. ഘോഷയാത്രയും ആർപ്പുവിളികളുംകൊണ്ടു് നാടെങ്ങും ആഹ്ലാദം മുഴങ്ങുന്നു. കൊടികളുംകൊണ്ടു് ചെറുബാലർ തെരുവീഥികളിൽ കൂടി ആനന്ദതുന്ദിലരായി നടകൊള്ളുന്ന കാഴ്ച ആരുടെ ഹൃദയത്തെയാണു് സന്തോഷസാഗരത്തിൽ ആറാടിക്കാത്തതു്? കവികൾ മഹാരാജാവു തിരുമേനിയുടെ ആയുരാരോഗ്യാദി മംഗളങ്ങളാശംസിക്കുന്നു.

രാമപുരത്തുവാര്യർ മാർത്താണ്ഡവർമ്മ മഹാരാജാവിനെ ഉദ്ദേശിച്ചു് പാടുന്ന ഒരു ഭാഗം നോക്കുക.

"കഷ്ടമായ കലിയുഗകാലവും കലികളായ
ദുഷ്ടരും മുഴുക്കമൂലമനന്തപുരം
പുഷ്ടമായിപ്പോകകൊണ്ടും പുണ്യശീലന്മാരായുള്ള
ശിഷ്ടന്മാർക്കു പുലർച്ചയില്ലാത്തതുകൊണ്ടും
നവമവതാരമൊന്നുകൂടി വേണ്ടിവന്നു നൂനം
നരകാരിക്കതിനിന്നിദ്ദേഹമായിത്തീർന്നുപോൽ"

ഇതിൽ വ്യക്തമാകുന്ന രാജഭക്തിയാണു് അന്നും ഇന്നും എന്നും തിരുവിതാംകൂറിലെ ഓരോ പൗരന്റേയും ഹൃദയത്തിൽ കവിഞ്ഞൊഴുകുന്നതു്. തിരുവിതാംകൂറുകാരായ നാം രാജഭക്തരാണെന്നു് സ്വയം അഭിമാനിക്കുന്നതിനു് തക്ക യോഗ്യത നമുക്കു നമ്മുടെ രാജകുടുംബത്തിനും ഉണ്ടെന്നുള്ളതുകൊണ്ടുവാൽ ഇന്നത്തെ ലോകത്തിൽ തിരുവിതാംകൂർരാജ്യം മറേറതു രാജ്യത്തിലും ഉപരിയായ നില കൈക്കൊള്ളുന്നതായി നമുക്കു് ഉൽഘോഷിക്കാൻ സാധിക്കും. രാജഭക്തരായ പ്രജകളാണു് നാമെങ്കിൽ, രാജഭക്തിഭ്രയിഷ്ഠമായ രാജ്യമാണു് തിരുവിതാംകൂറെങ്കിൽ, രാജഭക്തിപ്രകടനങ്ങൾക്കു് സർവ്വഥാ അർഹരായ മഹാരാജാക്കന്മാരുടെ പാരമ്പര്യമഹിമയെ നിലനിർത്തുന്ന മഹനീയമായ രാജകുടുംബമാണു് നമുക്കുള്ളതു്.

ചേരവംശത്തിന്റെ അവശിഷ്ടമായി പരിലസിക്കുന്ന തിരുവിതാംകൂർരാജകുടുംബത്തെപ്പോലെ ഇത്ര പുരാണപ്രസിദ്ധമായ മറെറാരു കുടുംബം ഇൻഡ്യയിൽ ഇല്ലതന്നെ. ശ്രേഷ്ഠതയ്ക്കു് മറെറാരു തെളിവെന്തിനു്? നമ്മുടെ രാജാക്കന്മാർ പാരമ്പര്യമായി തന്നെ പ്രജാവാത്സല്യം, രാജ്യതന്ത്രജ്ഞത, ഭരണനൈപു



കനകക്കുന്നു കൊട്ടാരം

ണ്യം, ഈശ്വരഭക്തി എന്നിത്യാദി സൽഗുണങ്ങളുടെ വിളനിലങ്ങളാണു്. ഈ വഞ്ചിനാട്ടിന്റെ ഐശ്വര്യത്തിനും ക്ഷേമത്തിനും അടിസ്ഥാനമായി നിലകൊള്ളുന്ന ആ ശക്തി നമ്മുടെ മഹാരാജാക്കന്മാരുടെ ശുദ്ധമൂലമായ പ്രജാവാത്സല്യമത്രെ. യാഥാസ്ഥിതികത്വത്തിൽ ഒട്ടും പിന്നോക്കമല്ലാത്ത നമ്മുടെ മഹാരാജാക്കന്മാർ കാലോചിതമായ പരിഷ്ക്കാരങ്ങൾ നാട്ടിൽ നടപ്പാക്കാൻ പ്രദർശിപ്പിക്കുന്ന ഉൽപതിഷ്ണുത്വം പ്രജാവാത്സല്യത്തിന്റെ മകുടോദാഹരണങ്ങളാകുന്നു. പ്രജാക്ഷേമപരമായ പ്രവൃത്തികളിൽ മുഖ്യമായി കരുതേണ്ട നിയമസഭാസ്ഥാപനം ആദ്യമായി ഉണ്ടായ നാട്ടുരാജ്യം തിരുവിതാംകൂറാണെന്നു് നാം ഓർക്കണം. ഒരു ഹൈന്ദവരാജ്യമായ തിരുവിതാംകൂറിൽ അന്യ മതക്കാരായ പ്രജകൾക്കു് നൽകി വരുന്ന സ്വാതന്ത്ര്യം ഏതൊ

ഒ പരിഷ്കൃതരാജ്യത്തേയും അതിശയിപ്പിക്കുക തന്നെ ചെയ്യും. വിദ്യാഭ്യാസവിഷയത്തിൽ തിരുവിതാംകൂറിൽ അനുദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന പുരോഗമനം മററു രാജ്യക്കാൎക്ക് അസൂയാജനകമായി തന്നെയിരിക്കുന്നു. ഇപ്രകാരം മഹത്തരങ്ങളായ പരിഷ്കാര പരമ്പരകളെ കോരിച്ചൊരിഞ്ഞു് രാജ്യത്തെ ക്ഷേമഭൂയിഷ്ഠമാക്കിത്തീൎക്കുന്ന മഹാരാജാക്കന്മാരുടെ രാജകുടുംബമാണു് നമ്മുടേതു് എന്ന വസ്തുത എത്ര അഭിമാനകരം!

നമ്മുടെ അന്നദാതാവായ ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സിലെ ഭരണം ആരംഭിച്ചിട്ടു് അധികകാലമായില്ലെങ്കിലും ഈ ചുരുങ്ങിയ കാലത്തിനുള്ളിൽ തിരുവിതാംകൂർരാജ്യം ലോകദൃഷ്ടിയിൽ എത്രത്തോളം ഉച്ചസ്ഥിതിയെ പ്രാപിച്ചിട്ടുണ്ടെന്നു് അന്നത്തേയും ഇന്നത്തേയും സ്ഥിതിഗതികളെ ഒന്നു പരിശോധിച്ചാൽ ആൎക്കും മനസ്സിലാക്കാൻ കഴിയും. അശോകചക്രവൎത്തിക്കു തുല്യനായി അധഃകൃതോദ്ധാരണത്തിനുവേണ്ടി ക്ഷേത്രപ്രവേശനവിളംബരം പ്രസിദ്ധപ്പെടുത്തിയ നമ്മുടെ പൊന്നുതമ്പുരാന്റെ കീൎത്തി ആചന്ദ്രതാരം നിലനില്ക്കുകതന്നെ ചെയ്യും. അവിടുന്നു് രാജ്യക്ഷേമത്തിനായി ചെയ്തുവരുന്ന പരിഷ്കാരങ്ങളൊന്നും ഭാവിയിൽ അമൂല്യനിധികളായി ഗണിക്കപ്പെടും. കരുണാനിധിയായ ജഗദീശ്വരന്റെ കൃപാകടാക്ഷങ്ങൾ നമ്മുടെ തിരുമേനിയുടെമേൽ സമൃദ്ധമായി ചൊരിയുമാറാകട്ടെ!

Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh, Tiruvalla.

Reg. No. M. 453. T. 41. License No. 33. Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക.

### വിശേഷാൽ പ്രതി.

"വിദ്യാധനം സൎവ്വധനാൽ പ്രധാനം"



മഹാരാജാവു തിരുമനസ്സിലെ 27-ാമതു് ആട്ടത്തിരുനാളും,
സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യർ അവർകളുടെ
ഷഷ്ട്യബ്ദപൂർത്തിയും പ്രമാണിച്ചു്.

Price As 2. | THE BHASHAPOSHINI ILLUSTRATED MONTHLY. | വില 2 അണ.

VOL. 41. | THIRUVALLA—THULAM 1115. | NO. 3.